വാല്യം – 25 ലക്കം – 6

# ബഥേൽ പത്രിക

**ചെങ്ങന്നൂർ ഭദ്രാസന മുഖപത്രം**

BETHEL PATRIKA, P.B. NO. 38,
CHENGANNUR
PH: 0479-2451331
E-mail: bethelpatrika@gmail.com
website : www.bethelpatrika.org



**ബഥേൽ പത്രിക വരിസംഖ്യ**

| | |
|---|---|
| 1 വർഷം | ` 100 |
| 2 വർഷം | ` 200 |
| 5 വർഷം | ` 450 |
| 15 വർഷം | ` 1500 |

**പരസ്യനിരക്കുകൾ**

| | |
|---|---|
| Cover Back Multy | ` 5000 |
| Front Inner B/W | ` 3000 |
| Back Inner B/W | ` 2500 |
| Favours Recived | ` 500 |



## താളുകളിൽ....

## ജൂൺ – 2012









# പ്രകൃതി പാഠപുസ്തകമാകട്ടെ

പ്രകൃതിയുടെ കാര്യവിചാരകനായി നിയമിക്കപ്പെട്ട മനുഷ്യൻ അതിനെ ചൂഷണം ചെയ്ത് മുന്നേറിക്കൊണ്ടിരിക്കുന്നു. തൽഫലമായി പ്രകൃതി അതിന്റെ താളക്രമം തെറ്റി പല പാരിസ്ഥിതിക പ്രശ്നങ്ങൾക്കും കാരണമായിത്തീരുന്നു. മണ്ണും, ജലവും, വായുവും മലിനമാക്കപ്പെടുമ്പോൾ അത് മനുഷ്യജീവിതത്തിനു തന്നെ ഭീഷണിയാകും എന്ന യാഥാർത്ഥ്യം മനുഷ്യൻ മറന്നുപോകുന്നു. അമിത പ്രകൃതിവിഭവ ചൂഷണം മനുഷ്യന്റെ സർവ്വചരാചരങ്ങളുടെയും ആവാസ വ്യവസ്ഥയ്ക്ക് ഭീഷണിയായി മാറും. ജീവന്റെ സ്രോതസ്സുകളെ നാം നശിപ്പിക്കുമ്പോൾ തലമുറകൾക്കും അത് ഭീഷണിയായി മാറും.

പ്രകൃതിയായിരുന്നു പഴമക്കാരുടെ പാഠപുസ്തകം. പ്രകൃതി അറിവുകളിൽ നിന്നും സ്വരൂപിച്ചെടുത്ത ജ്ഞാനബോധമായിരുന്നു സമൂഹത്തിന്റെ ചാലക ശക്തി. പ്രകൃതിയുടെ ഓരോ തുടിപ്പും തിരിച്ചറിഞ്ഞ് അതിനെ ജീവന്റെയും ജീവിതത്തിന്റെയും ഭാഗമാക്കിയിരുന്ന ഒരു തലമുറ ഇന്ന് അന്യമായി പോയിരിക്കുന്നു. പ്രകൃതി ഗുരുവും, മാതാവും, സഖിയും എല്ലാമായിരുന്നു. പ്രകൃതി ജീവിതം തന്നെയായിരുന്നു. സംസ്കാരത്തിന്റെ ജൈവസ്രോതസ്സായിരുന്നു.

ആഗോളതാപനം ഉൾപ്പെടെയുള്ള കാലാവസ്ഥാ വ്യതിയാനങ്ങൾ മാനവരാശിക്കും ഭൂമിക്കും കടുത്ത വെല്ലുവിളിയാണ്. അതിനുള്ള പ്രതിവിധി മരം മാത്രമാണ് എന്ന യാഥാർത്ഥ്യം നാം മനസ്സിലാക്കണം. ആധുനിക ജീവിതരീതികളും ആഡംബരഭ്രമവും പരിസ്ഥിതിക്ക് ആഘാതമേല്പിക്കുകയും പാരമ്പര്യമായ പൈതൃകവും ജീവസ്രോതസ്സുകളും നശിപ്പിക്കുകയും ചെയ്യുന്നു. വരുംതലമുറയെ പരിസ്ഥിതിയോടും പ്രകൃതിയോടും ചേർന്നു നിൽക്കാൻ പഠിപ്പിക്കുക എന്നത് പ്രധാനമാണ്.

ജൈവശൃംഖലയുടെ ഭാഗമായ മനുഷ്യനും പ്രകൃതിയും ജീവജാലങ്ങളും പരസ്പര കാര്യവിചാരക ബോധത്തോടും വിശുദ്ധിയോടും പരിസ്ഥിതിയെ കൈകാര്യം ചെയ്യേണ്ടത് ഈ കാലഘട്ടത്തിന്റെ ആവശ്യമായി മാറിയിരിക്കുന്നു. വെട്ടിപ്പിടിക്കലിന്റെയും, സ്വരുക്കൂട്ടലിന്റെയും പരക്കംപാച്ചിലിൽ പ്രകൃതിയെയും സ്വന്തം സഹോദരനെയും മറന്ന് സകലവും സമ്പാദിച്ചു കൂട്ടുന്നു. എന്നാൽ ഇത് ആർക്കുവേണ്ടി സമ്പാദിക്കുന്നുവോ അവർ ഇത് അനുവദിക്കുന്നതിനുള്ള സാഹചര്യം ഒരുങ്ങുന്നില്ല. എങ്കിൽ വിഫലമായ ഈ ആർജ്ജനം എന്തിന്. ആവശ്യത്തിൽ കൂടുതൽ മന്ന ശേഖരിച്ച ഇസ്രയേൽ ജനത്തിന് സംഭവിച്ചതുപോലെ. മണ്ണിന്റെ തണലും കുളിരും ഹരിതാഭയും വീണ്ടെടുക്കാനായി പച്ചപ്പിന്റെ കുട ചൂടിച്ച് ഭൂമിയെ വരുംതലമുറയ്ക്ക് വേണ്ടി സംരക്ഷിക്കണമെന്ന ബോധ്യം എല്ലാവരിലും ഉണ്ടാകണം.

ഋതുഭേദങ്ങൾക്ക് താളംതെറ്റി പ്രകൃതിയുടെ സന്തുലനാവസ്ഥയ്ക്കു മാറ്റം വന്നിരിക്കുന്ന സാഹചര്യത്തിൽ ഏറെ പ്രധാനമായ പരിസ്ഥിതി സംരക്ഷണത്തിനു പുതിയ പാഠങ്ങൾ അഭ്യസിക്കുവാൻ പുതുതലമുറ മുന്നോട്ട് വരണം.

**ഫാ. ഏബ്രഹാം കോശി കുന്നുംപുറത്ത്**

# ദൈവജന വിഭവശേഷി സമാഹരണ പദ്ധതി

## തോമസ് മാർ അത്താനാസിയോസ് മെത്രാപ്പോലീത്താ



യുവജനപ്രസ്ഥാനത്തിന്റെ 76–ാമത് അന്താരാഷ്ട്ര കോൺഫറൻസ് മെയ് 23 മുതൽ 26 വരെ നടന്നുവല്ലോ. കാതോലിക്കേറ്റിന്റെ ശതാബ്ദി വർഷമായ 2012–ൽ വിവിധങ്ങളായ പദ്ധതികൾ ആവിഷ്ക്കരിച്ച് നടപ്പിലാക്കുന്നതിന് ആവശ്യമായ ക്രമീകരണങ്ങൾ സഭാതലത്തിൽ ചെയ്തുകൊണ്ടിരിക്കുകയാണ്. ഇതിന്റെ അടിസ്ഥാനത്തിലാണ് യുവജനപ്രസ്ഥാനത്തിന്റെ 76–ാമത് അന്താരാഷ്ട്ര കോൺഫറൻസ് ചെങ്ങന്നൂർ മെത്രാസനം ഏറ്റെടുത്ത് നടത്തിയത്.

നമ്മുടെ ഭദ്രാസനം, വിവിധങ്ങളും ജനങ്ങൾക്ക് പ്രയോജനകരവുമായ പദ്ധതികൾ ആവിഷ്ക്കരിച്ച് നടപ്പിൽ വരുത്തുന്നതിന് ശ്രദ്ധിച്ചുകൊണ്ടിരിക്കുന്നു. ആയതിന് പരമ പ്രധാനമായി വേണ്ടത് വ്യക്തികളെ അറിയുക എന്നുള്ളതാണ്. ഇതിനുവേണ്ടി **ദൈവജന വിഭവശേഷി സമാഹരണ പദ്ധതി** എന്ന പേരിൽ ഒരു പദ്ധതി ആവിഷ്ക്കരിച്ച്, നമ്മുടെ ഭദ്രാസനത്തിലെ ഓരോ വ്യക്തിയെയും അടുത്തറിയുവാനും സഭാ വിശ്വാസത്തിൽ ഉറപ്പിച്ച് നിർത്തി, അവരെ ഏതെല്ലാം തലങ്ങളിൽ സഭയ്ക്കും സമൂഹത്തിനും പ്രയോജനപ്പെടുത്താം എന്നാണ് നാം ചിന്തിക്കുന്നത്. ഇതിനായ് നമ്മുടെ ഭദ്രാസനത്തിലെ ഇടവകകളിലെ എല്ലാ ഭവനങ്ങളിലെയും അംഗങ്ങളുടെ (സ്വദേശത്തും, വിദേശത്തും ഉള്ള) പൂർണ്ണ വിവരങ്ങൾ അടങ്ങിയ സ്ഥിതിവിവരക്കണക്ക് പള്ളികളിൽ നൽകിയിരിക്കുന്ന ഫോറത്തിൽ ചേർത്ത് 2012 ആഗസ്റ്റ് മാസം 15–ാം തീയതിക്കു മുമ്പായി ഭദ്രാസന ആഫീസിൽ ഏൽപ്പിക്കേണ്ടതാണ്. ഇടവക മാനേജിംഗ് കമ്മറ്റിയുടെ നേതൃത്വത്തിൽ യുവജന–മർത്തമറിയ സമാജാംഗങ്ങളുടെ സഹകരണത്തോടുകൂടി ഈ ദൗത്യം നിർവ്വഹിക്കാവുന്നതാണ്.

വ്യത്യസ്തമായ പ്രവർത്തന മേഖലയിൽ പ്രവർത്തിക്കുന്ന സഭാ മക്കളുടെ അനുഭവങ്ങളും ആലോചനകളും പരിശുദ്ധ സഭയുടെ വളർച്ചയ്ക്ക് അനിവാര്യമാണ്. ആൽമായ വൈദിക പങ്കാളിത്തത്തിലൂടെ മാത്രമേ സഭയ്ക്ക് അതിന്റെ വളർച്ചയുടെ പൂർണ്ണത കൈവരിക്കുവാൻ കഴിയുകയുള്ളു. സാമ്പത്തിക ഉറവകളെ കണ്ടുപിടിക്കാൻ ഉള്ള ഒരു ഉപാധിയല്ല ഈ കർമ്മപദ്ധതി മറിച്ച് നമ്മുടെ സഭാമക്കളുടെ ബൗദ്ധികവും കർമ്മശേഷിപരവുമായ വിശേഷതകളുടെ ഫലപ്രദമായ പങ്കുവയ്ക്കൽ ആണ് ഈ പദ്ധതിയിലൂടെ ഉദ്ദേശിക്കുന്നത്.

ഈ കാര്യത്തിൽ പരിശുദ്ധ സഭയിൽ ആദ്യമായി നടപ്പിൽ വരുത്തുന്ന ഒരു പദ്ധതി എന്ന നിലയിൽ ഇത് വിജയപ്രാപ്തിയിൽ എത്തിക്കുന്നതിന് എല്ലാ സഭാമക്കളും പ്രത്യേക ശ്രദ്ധ ചെലുത്തണമെന്ന് നാം പ്രത്യേകം ഓർമ്മിപ്പിക്കുന്നു.

ഏവരേയും ദൈവം അനുഗ്രഹിക്കട്ടെ.




# ഇനിയും നിങ്ങളാണ് നോഹയുടെ പെട്ടകത്തിന്റെ അമരക്കാരൻ

**ഡോ. മാത്യു കോശി പുന്നയ്ക്കാട്**

വെള്ളപ്പൊക്കത്തിൽ നിന്നും രക്ഷപെടുവാൻ ദൈവീക കല്പനപ്രകാരം നോഹ ഒരു പെട്ടകം പണിതു. ദൈവം നോഹയോട് പറഞ്ഞു: ഭൂമിയിലുള്ള സകല ജീവജാലങ്ങളിൽ നിന്നും ആണും പെണ്ണുമായി ഈരണ്ടീരണ്ടിനെ വീതം തെരഞ്ഞെടുത്ത് പെട്ടകത്തിൽ കയറ്റണം. ഒരു വംശവും പൂർണ്ണമായി നിന്നു പോകരുതെന്ന് ദൈവമാഗ്രഹിച്ചു. ദൈവം സൃഷ്ടിച്ചതായ ഓരോ സസ്യത്തിനും ഓരോ ജീവിക്കും ഭൂമിയിൽ ജീവൻ നിലനിർത്തുന്നതിന് ഒരു പങ്കു നിർവഹിക്കാനുണ്ടെന്നും ജീവൻ പരസ്പര പൂരകമാണെന്നും ജനം മനസിലാക്കണമെന്നും ദൈവമാഗ്രഹിച്ചു. ദൈവം കല്പിച്ചതു പോലെ നോഹ പെട്ടകം പണിതു. എല്ലാ ജീവജാലങ്ങളിൽ നിന്നും ആണും പെണ്ണുമായി ഈരണ്ടീരണ്ടിനെ പെട്ടകത്തിൽ കയറ്റി. നാല്പതു രാവും നാല്പതു രാത്രിയും തുടർച്ചയായി മഴ പെയ്തു. വെള്ളം പൊങ്ങി.പെട്ടകത്തിൽ കയറിയവരെല്ലാം രക്ഷപെട്ടു. നോഹയാണ് വേദപുസ്തകാടിസ്ഥാനത്തിൽ ആദ്യത്തെ പരിസ്ഥിതി പ്രവർത്തകൻ. ജൈവസംരക്ഷകനെന്നും പറയാം. ഭൂമിയിലുള്ള സസ്യമായാലും ജീവിയായാലും വംശവിച്ഛേദനം സംഭവിക്കാതെ സംരക്ഷിക്കപ്പെടണമെന്നാഗ്രഹിക്കുന്നവനാണ് ജൈവ സംരക്ഷകൻ. ഈ ലോകത്തെ കാത്തു പരിപാലിക്കുവാനായി ദൈവീക സാദൃശ്യത്തിൽ സൃഷ്ടിക്കപ്പെട്ടിരിക്കുന്ന മനുഷ്യൻ നോഹയെപ്പോലെ ജൈവസംരക്ഷകനായിരിക്കണം.

നിങ്ങൾക്കു നോഹയെപ്പോലെ ഒരു ജൈവ സംരക്ഷകനായിക്കൂടെ. ഇന്നു ലോകം നേരിടുന്ന പരിസ്ഥിതി പ്രശ്നം ഭൂമിയുടെ ചൂടു കൂടുന്നുവെന്നതാണ്. ഭയങ്കരമായ ചൂടിനാൽ ദൈവം ഭൂമിയെ നശിപ്പിക്കുവാൻ പോകുകയാണെന്ന് കരുതുക. ഈ ചൂടിൽ നിന്ന് രക്ഷ പ്രാപിക്കുവാൻ ഒരു പെട്ടകം പണിയുവാൻ ദൈവം നിങ്ങളോട് ആവശ്യപ്പെടുകയാണ്. നിങ്ങളുടെ പെട്ടകത്തിൽ കയറുന്നവരെല്ലാം കൊടിയ ചൂടിൽ നിന്നും രക്ഷ പ്രാപിക്കുമെന്ന് ദൈവം കല്പിക്കുന്നു. നിങ്ങളുടെ പള്ളി കാമ്പസ് പെട്ടകമാണെന്ന് സങ്കല്പിക്കുക.

ആദ്യമായി ഒരു ചെടിയാണ് നോഹയെ (നിങ്ങളെ) സമീപിക്കുന്നത്.

“പെട്ടകത്തിലെനിക്കും കൂടി ഒരിടം തരണം.”

“ആദ്യം നിങ്ങളാരാണെന്ന് പറയൂ.”

“എന്റെ പേര് രാമച്ചമെന്നാണ്. ജന്മദേശം ഇന്ത്യയിലാണ്.” “പെട്ടകത്തിൽ പ്രവേശിക്കുന്നവരുടെ ജീവൻ മാത്രമെ നിലനിർത്താനാവുകയുള്ളുവെന്നാണ് ദൈവം ഉത്തരവിട്ടിരിക്കുന്നത്. സമൂഹത്തിന് നിങ്ങൾ ചെയ്യുന്ന സേവനങ്ങളെന്താണെന്ന് പറയൂ. എന്നിട്ടു മാത്രമെ നിങ്ങളുടെ വംശം ഈ ഭൂമിയിൽ നിലനിർത്തണമോ വേണമൊയെന്ന് തീരുമാനിക്കയുള്ളു.”

“ഭൂഗർഭ ജലത്തിന്റെ തോതു വർദ്ധിപ്പിക്കുവാനും മണ്ണൊലിപ്പ് തടയുവാനും എന്റെ കഴിവ് പ്രസിദ്ധമല്ലെ. പരിസ്ഥിതി സംരക്ഷണത്തിന് ഞങ്ങൾ ചെയ്യുന്ന സേവനങ്ങൾ അനവധിയാണ്.”

“ഹാ ശരി, അതൊന്ന് കേൾക്കട്ടെ.”

“വിയറ്റ്നാം, ഇന്തോനേഷ്യ, തായ്ലന്റ്, ആസ്ട്രേലിയ, ചൈന, തുടങ്ങിയനവധി രാജ്യങ്ങളിൽ പരിസ്ഥിതി സംരക്ഷണ പ്രവർത്തനങ്ങൾക്കും വ്യവസായ തൊഴിലാവശ്യങ്ങൾക്കുമായി വ്യാപകമായി ഞങ്ങളെ ഉപയോഗിക്കുന്നു. വേര് ആയുർവേദ മരുന്നിനും വേരിൽനിന്നും ലഭിക്കുന്ന തൈലം സുഗന്ധത്തിനും ഉപയോഗിക്കുന്നു. വേരു പടലം കീഴോട്ടു തുളച്ചിറങ്ങി ഏതാണ്ട് മൂന്നു മീറ്റർ ആഴത്തിൽ മണ്ണിനെ ബന്ധിച്ചു നിർത്തുന്നു. ഉരുൾ പൊട്ടലിനെയും മണ്ണിടിച്ചിലിനെയും തടയാൻ എനിക്ക് കഴിവുണ്ട്. തണ്ടുകൾക്ക് കുത്തനെ നിന്ന് ഇടതൂർന്നു വേലിയാവാൻ കഴിയും. കുതിച്ചൊഴുകി വരുന്ന വെള്ളത്തെ തടഞ്ഞു നിർത്തി മണ്ണിനെ അവിടെത്തന്നെ നിക്ഷേപിക്കുന്നു. വിത്തുല്പാദിക്കാത്തതിനാൽ കളയായി മാറുന്നില്ല. മൂർച്ചയുള്ള ഇലകളും സുഗന്ധമുള്ള വേരുകളും പാമ്പുകളേയും ക്ഷുദ്രജീവികളേയും കീടങ്ങളേയും അകറ്റുന്നു.ഇലയ്ക്കും വേരിനും രോഗപ്രതിരോധശേഷിയുണ്ട്. ഇളംപുല്ല് കാലിത്തീറ്റയായി ഉപയോഗിക്കാം. വേരുറച്ചു കഴിഞ്ഞാൽ വരൾച്ചയേയും വെള്ളപ്പൊക്കത്തെയും അതിജീവിക്കുന്നു. മലിനീകരണം കൂടുതലുള്ള പ്രദേശങ്ങളിൽ എന്നെ നട്ടാൽ മലിനീകരണം കുറയ്ക്കുവാൻ സഹായിക്കും. നദിയുടെ കരയിലും ചരിഞ്ഞ പ്രദേശങ്ങളിലും കൃഷി

ചെയ്താൽ മണ്ണിടിച്ചിൽ തടയാം. നദികളിലേക്കു മലിന ജലം ഒഴുകി വരുന്നതു തടയുവാനിതു സഹായിക്കും. ഇലയുപയോഗിച്ച് കുട്ട പോലുള്ള ഉല്പന്നങ്ങളും കരകൗശല വസ്തുക്കളും നിർമ്മിക്കാം. ഹാൻഡിക്രാഫ്റ്റ് നിർമ്മാണത്തിനു വേരും ഇലയും ഉപയോഗിക്കുന്നു" .

"അപ്പോൾ നിങ്ങൾ ഈ ഭൂമിയിൽ മഹത്തായ സേവനമാണ് ചെയ്യുന്നതെന്ന് പലർക്കും അറിയില്ലല്ലോ."

"ശരിയാണ്. പലർക്കും അറിയില്ല. എല്ലാ ഭാഗങ്ങളും കൃത്യമായി ഉപയോഗിക്കാവുന്നതും മലിനീകരണത്തെയും ദുരന്തങ്ങളെയും നേരിടുവാനും ആദായകരമായി കൃഷി ചെയ്യുവാനും പറ്റുന്ന ചെടിയാണ് ഞാൻ. അതു കൊണ്ടാണ് ചെടികളിൽ റോൾസ് റോയസാണ് ഞാനെന്ന് ജനം പറയുന്നത്.."

"അപ്പോൾ വലിയോരാളോടാണ് ഞാനിപ്പോൾ സംസാരിക്കുന്നത്."

"അങ്ങനെയുള്ള ഭാവമൊന്നുമെനിക്കില്ല. ഈ ലോകത്തിൽ എന്തെങ്കിലും നന്മ ചെയ്യുവാൻ സാധിക്കുമെങ്കിൽ ചെയ്യണമെന്നാണെന്റെയാഗ്രഹം. ഇന്നു ലോകം നേരിടുന്ന ഏറ്റവും വലിയ പ്രശ്നം കാലാവസ്ഥ വ്യതിയാനമാണ്. കാർബൺ ഡൈഓക്സൈഡ്, മീഥേയ്ൻ,നൈട്രജൻ ഓക്സൈഡുകൾ തുടങ്ങിയ വാതകങ്ങൾ അന്തരീക്ഷത്തിൽ കൂടുന്നതാണിതിനു കാരണം. മീഥേയ്ൻ വാതകത്തെ വലിച്ചെടുക്കുവാൻ എനിക്ക് കഴിവുണ്ട്. പള്ളി കോമ്പൗണ്ടുകൾക്കും, സ്കൂളിനു ചുറ്റും അംഗീകൃത വേലിയായി എന്നെ ഉപയോഗിക്കാം. 60വർഷത്തോളം ശക്തമായ വേലിയായിട്ട് ഞാൻ നിലകൊള്ളും"

"ഹാവൂ എന്റെ മുമ്പിൽ നില്ക്കുന്ന ചെടി ഇത്ര മഹാനാണെന്ന് ഞാനൊരിക്കലും അറിഞ്ഞിരുന്നില്ല. കണ്ടാൽ തോന്നുകയുമില്ല. തീർച്ചയായും അങ്ങയ്ക്കു പെട്ടകത്തിൽ സ്ഥാനമുണ്ടായിരിക്കും."

രണ്ടാമതു വന്നത് ഉറുമ്പിനെപ്പോലിരിക്കുന്ന പുഴുക്കളാണ്. കണ്ടപ്പോഴെ പുച്ഛം തോന്നുന്നവ. അവ ഇഴഞ്ഞിഴഞ്ഞ് നോഹയുടെ അടുക്കൽ വന്നു.

"ഹാ എന്താ കാര്യം."

"ഞങ്ങളെ കൂടി പെട്ടകത്തിൽ കയറ്റണം" .

"ഹേ, നിങ്ങളെ പെട്ടകത്തിൽ കയററുകയോ. നിങ്ങളെപ്പോലെ വൃത്തികെട്ട ജീവികളെ ഞാൻ കണ്ടിട്ടില്ല."

"ഹയ്യോ അങ്ങനെ പറയരുത്. പണ്ടിതു പോലെയോരാൾ പറഞ്ഞപ്പോൾ ദൈവം ശാസിച്ചതു കേട്ടിട്ടില്ലേ.

"അതാരാ"

"പത്രോസ് അപ്പോസ്തലൻ ധ്യാനത്തിലിരിക്കുമ്പോൾ ഒരു തൂപ്പെട്ടി അദ്ദേഹത്തിന്റെയടുക്കലേക്കിറങ്ങി വന്നു. ഹീനമെന്നു കരുതിയിരുന്ന ജീവികൾ. പത്രോസിനോട് ദൈവം പറഞ്ഞു: ഞാൻ സൃഷ്ടിച്ചതായ എല്ലാ ജീവജാലങ്ങളും നല്ലവ തന്നെ. അവയിൽ യാതൊന്നും ഹീനമായതോ മലിനമായതോ ഇല്ല" .

"അപ്പോൾ വേദപുസ്തകത്തിൽ നിന്ന് ഉദ്ധരിക്കുകയോ? ശരി സമ്മതിച്ചിരിക്കുന്നു.സമൂഹത്തിൽ ജീവൻ നിലനിർത്തുന്നതിന് എന്താണ് നിങ്ങളുടെ പങ്ക്."

"ഈ പ്രപഞ്ചത്തിൽ ജീവൻ നഷ്ടപ്പെടുന്ന എല്ലാ വസ്തുക്കളെയും തിരികെ ഭൂമിയിലേക്ക് കൊണ്ടു വന്ന് മണ്ണിൽ ലയിപ്പിക്കുന്ന ജോലിയാണ് ദൈവം ഞങ്ങൾക്ക് തന്നിരിക്കുന്നത്. "

"അപ്പോൾ നിങ്ങളാണ് ചിതൽ അല്ലേ. വീട്ടിൽ വച്ചിരിക്കുന്ന തടി ഉപകരണങ്ങളിലെല്ലാം കയറി നശിപ്പിക്കുന്നവർ"

"ഹയ്യോ അങ്ങനെ പറയരുതെ. ജീവനുള്ള ഒരു വസ്തുവിനെയും ഞങ്ങൾ തൊടാറില്ല. നിങ്ങൾക്കു വേണ്ട സാധനങ്ങൾ നിങ്ങൾ പെയിന്റടിച്ചും മറ്റും സംരക്ഷിക്കും. അല്ലാത്തവ ഉപയോഗശൂന്യമായി കിടന്നാൽ വലിയ പ്രശ്നമല്ലെ."

"അതെന്താ പ്രശ്നമാണെന്ന് പറയുവാൻ കാരണം? "

"ജീവികൾ ചത്തു കഴിഞ്ഞാൽ അത് തിരികെ ഭുമിയിൽ ലയിക്കണം. അതാണ് പ്രകൃതിയുടെ നിയമം. അതെ പടി കിടന്നാൽ അതൊരു പാരിസ്ഥിതിക പ്രശ്നമായി മാറും. ഭൂമിയിലേക്ക് ലയിപ്പിച്ചു ചേർക്കുന്ന ജോലി ഞങ്ങളുടേതാണ്. ഏതു ജീവനുള്ള വസ്തുവും മരിച്ചു കഴിഞ്ഞാൽ പിന്നീട് ഭൂമിയിൽ ലയിപ്പിച്ച് മൂലകങ്ങളാക്കി മാറ്റുന്ന ചുമതലയാണ് ഞങ്ങളുടേത്. "

"നിങ്ങളെ വളരെ പുച്ഛത്തോടെയാണ് ഞാനിതു വരെയായും കണ്ടിരുന്നത്. മണ്ണിൽ നിന്നും സൃഷ്ടിച്ചതിനെയെല്ലാം അതിന്റെ ഭൂമിയിലെ ദൗത്യം തീരുമ്പോൾ തിരികെ ഭൂമിയിലേക്കുതന്നെ കൊണ്ടു പോകുന്ന മഹത്തായ ജോലിയാണ് നിങ്ങൾ ചെയ്യുന്നത്. ഞങ്ങളെങ്ങനെ അത് മറക്കും. തീർച്ചയായും നിങ്ങൾ പെട്ടകത്തിലുണ്ടാകണം. പ്രവേശനം നൽകുന്നു."

മൂന്നാമതായി വന്നത് മണ്ണിൽ പറ്റിച്ചേർന്നു വളരുന്ന പുല്ലാണ്. പുല്ല് ചെത്തിമാറ്റുവാൻ വരുന്ന ചെലവാണ് ആദ്യം ഏവരുടേയും മനസ്സിൽ വരിക. മുറ്റം വൃത്തിയാക്കി അധികം താമസിയാതെ പുല്ല് പിന്നെയും കിളിർക്കുവാൻ ശ്രമിക്കുന്നതിനാൽ ഒരു ശല്ല്യമായിട്ടാണ് ഈ പുല്ലിനെ എല്ലാവരും കരുതുന്നത് .

"സമൂഹത്തിൽ നിങ്ങൾ ചെയ്യുന്ന സേവനമെന്താണെന്ന് വിശദീകരിക്കാമോ?"

"മണ്ണു എവിടെ കണ്ടാലും അതിന്റെ മുകളിൽ വളരുകയെന്നതാണ് ഞങ്ങളുടെ ജോലി."

"മുറ്റമൊക്കെ ചെത്തി വൃത്തിയായി സൂക്ഷിക്കുവാൻ എന്തു പാടാണ് പെടുന്നതെന്നറിയാമോ?.ആരും ക്ഷണിക്കാതെ കയറിപ്പടരുന്ന നിങ്ങളോട് ഞങ്ങൾക്ക് വലിയ താല്പര്യമൊന്നുമില്ലായെ

ന്നറിയണം."

"ഹയ്യോ, അങ്ങനെ പറയരുത്."

"നിങ്ങൾ മനുഷ്യർ എന്തിനാണ് വസ്ത്രങ്ങൾ അണിയുന്നത്. വൃത്തിയായി നടക്കുവാനും ഒപ്പം ചൂടും തണുപ്പും തട്ടാതിരിക്കുവാനുമല്ലെ?. അതു പോലെ ഭൂമിയിലുള്ള മണ്ണിനെ ചൂടിൽ നിന്നു രക്ഷിക്കുവാൻ എവിടെ തുറസ്സായ മണ്ണു കണ്ടാലും ഞങ്ങളവിടെ കയറും. മണ്ണിന്റെ ഉടുപ്പാണ് ഞങ്ങൾ" .

"മണ്ണിൽ സൂര്യപ്രകാശമേറ്റാൽ നല്ലതല്ലെ"

"മണ്ണിൽ സൂര്യപ്രകാശം നേരിട്ടേററാൽ മണ്ണുണങ്ങും. ജലം ക്രമേണ നഷ്ടപ്പെട്ടു കൊണ്ടിരുന്നാൽ ഭൂമി വരളുവാനാരംഭിക്കും. വരൾച്ച മരുവൽക്കരണത്തിന്റെ ആരംഭമാണ്. "

"എന്താണ് ഈ മരുവൽക്കരണം."

"മണ്ണു മരിക്കുന്നതിനാണ് മരുവൽക്കരണമെന്ന് പറയുന്നത്. മണ്ണിലുള്ള സകല ജീവജാലങ്ങളും മരിച്ചതിനു ശേഷം മണ്ണിൽ ജീവന്റെ കണികയില്ലാതാകുമ്പോൾ ആ സ്ഥലം മരുഭൂമിയായിത്തിരും. സൂര്യപ്രകാശത്തിൽ നിന്നുമുള്ള രശ്മികൾ ഭൂമിയിൽ പതിക്കാതെ ഞങ്ങളതിനെ സ്വീകരിക്കയാണ്. "

"അപ്പോൾ നിങ്ങളുടെ ഇലകളിൽ വീഴുമ്പോൾ നിങ്ങളതിനെയെന്തു ചെയ്യും."

"ഞങ്ങൾ സൂര്യപ്രകാശത്തിൽ നിന്നുമുള്ള ഊർജ്ജം സ്വീകരിച്ച് അതിനെ ഭക്ഷണമായി മാറ്റും" .

"അതെങ്ങനെയാണ്"

"പറയാം"

"ലോകത്തിൽ സൂര്യനാണ് ഊർജ്ജത്തിന്റെ കലവറ. നിങ്ങൾക്ക് ഈ ഊർജ്ജം നേരിട്ട് സ്വീകരിക്കുവാൻ സാധിക്കില്ല. പക്ഷേ ഞങ്ങൾക്ക് സ്വീകരിക്കാം. ഞങ്ങളാ ഊർജ്ജത്തെ കാർബോഹൈഡ്രേറ്റായി മാറ്റി നിങ്ങൾക്ക് ഭക്ഷണമായി തരുന്നു. "

"അപ്പോൾ നിങ്ങളാണ് ഈ ലോകത്തിൽ ഏറ്റവും മികച്ച സേവനം നൽകുന്നത് അല്ലേ."

"അങ്ങനെ ഞങ്ങൾ ഭാവിക്കാറില്ല. അതു കൊണ്ടല്ലേ മനുഷ്യർ പോ പുല്ലേയെന്ന് പറയുന്നത്.എന്തു പുച്ഛത്തോടെയാണ് മനുഷ്യർ ഞങ്ങളെക്കുറിച്ച് പറയുന്നത്. പുല്ലിന്റെ വില പോലും കല്പിച്ചിട്ടില്ലായെന്ന് പറയുമ്പോൾ മനുഷ്യരുടെ ദൃഷ്ടിയിൽ ഞങ്ങൾ ഹീനരാണ്. എങ്കിലും ദൈവീക ദൃഷ്ടിയിൽ ഞങ്ങൾ ലോകത്തെ സംരക്ഷിച്ചു നിലനിർത്തുന്ന പ്രവർത്തനത്തിൽ മാന്യമായ പങ്കാണ് വഹിക്കുന്നത്"

"ഞങ്ങൾ നിങ്ങളെ ചെറുതാക്കി കണ്ടതിൽ ദയവായി ക്ഷമിക്കണം. പുല്ലിന്റെ വില പോലും കല്പിച്ചിട്ടില്ലായെന്ന് പറയുമ്പോൾ സത്യത്തിൽ ദൈവത്തോട് പാപം ചെയ്യുകയാണെന്ന് ഇപ്പോൾ വ്യക്തമായി. കാരണം ദൈവത്തിന്റെ മഹത്തായ കാര്യപരിപാടിയിൽ സജീവമായി പങ്കെടുത്തുകൊണ്ടിരിക്കുന്ന നിങ്ങളെ അപമാനിക്കുന്നത് ദൈവത്തെ അപമാനിക്കുന്നതിന് തുല്യമാണ്. ഞങ്ങളിനിയും അങ്ങനെ പറയില്ല. നിങ്ങൾക്ക് പെട്ടകത്തിൽ പ്രവേശിക്കാം" .

നാലാമതു പെട്ടകത്തിൽ കയറുവാൻ വന്നത് ഒരു കാക്കയായിരുന്നു. ക്രാ ക്രായെന്ന് അലച്ചു കൊണ്ട് ശല്ല്യമുണ്ടാക്കുന്ന പക്ഷികൾ. നോഹക്ക് വരവ് തന്നെയിഷ്ടപ്പെട്ടില്ല. എവിടെയും ക്ഷണിക്കാതെ കയറി വരുന്നവർ.

നോഹ ചോദിച്ചു "ഹാ, എന്താ വന്ന കാര്യം"

കാക്ക: "ഞങ്ങളെയും പെട്ടകത്തിൽ കയറ്റി രക്ഷിക്കണം"

"നിങ്ങളില്ലെങ്കലും ഈ പ്രപഞ്ചത്തിലൊന്നും സംഭവിക്കയില്ല."

"അയ്യോ ദൈവദോഷം പറയരുത്."

"അതെന്താ"

"ഈ ഭൂമിയിൽ മാലിന്യങ്ങൾ മുഴുവൻ തിന്നുന്നതാരാ. ഞങ്ങളാ. അതു കൊണ്ടാണ് ഞങ്ങൾക്ക് നിങ്ങൾ മനോഹരമായ പേരു തന്നിരിക്കുന്നത് പ്രകൃതിയുടെ തോട്ടിയെന്ന്. നിങ്ങൾ പുറത്തെറിയുന്ന ഉച്ഛിഷ്ടമവിടെ കിടിന്നാൽ നാളെ മഹാ രോഗങ്ങൾക്കിടയാക്കും. അപ്പോൾ ഞങ്ങളുടെ സേവനം കൂടിയുണ്ടെങ്കിലെ നിങ്ങൾക്ക് ജീവിക്കാനാവൂ."

"ദയവായി ക്ഷമിക്കണം.നിങ്ങൾക്കും പ്രവേശിക്കാം."

അഞ്ചാമത് പെട്ടകത്തിൽ കയറുവാൻ വന്നത് തവളയാണ്. തവളയെ കാണുമ്പോഴെ പലർക്കും അലർജിയാണ്. ചാടിചാടിവരുന്നവരവ് കാണുമ്പോഴെ ദേഷ്യം വരും. വെള്ളത്തിലും കരയിലും ഒരു പോലെ കാണുന്ന ജീവി.

എന്താ സമൂഹത്തിന് ഇവയെക്കൊണ്ട് പ്രയോജനം?.

തവള സ്വയം പരിചയപ്പെടുത്തി "ഞങ്ങൾ ആർക്കും ഉപദ്രവം ചെയ്യാതെ നന്മ മാത്രം ചെയ്യുന്നവരാണ്.

നോഹ വല്യപ്പൻ വാ പൊളിച്ചു പോയി. "ഏന്തേ നന്മ ചെയ്യുന്നവരെന്നോ?"

"അതേ അപ്പച്ചാ നന്മ മാത്രം ചെയ്യുന്നവർ"

"ശരി അതൊന്ന് കേൾക്കട്ടെ"

"പറയാം നിങ്ങൾ രാത്രിയിൽ കിടന്നുറങ്ങുമ്പോൾ ഞങ്ങൾ വെറുതെയിരിക്കയല്ല.വഴിയെ പോകുന്ന എല്ലാ കീടങ്ങളെയും തിന്നുന്നവരാണ്."

"അതെങ്ങനെയാ നിങ്ങൾ സാധിക്കുന്നത്"

"പറയാം. "

"ഞങ്ങളുടെ നാക്ക് കണ്ടോ? ഇത് പകുതി മടങ്ങിയകത്തോട്ടിരിക്കയാണ്. കീടങ്ങൾ രാത്രിയിൽ വിലസാൻ ഇറങ്ങുമ്പോൾ ഞങ്ങൾ മടങ്ങിയിരിക്കുന്ന നാക്ക് പുറത്തേക്കിട്ട്ഒരു വീശ് വീശും. ഞങ്ങളുടെ ഭക്ഷണമാ ഈ കീടങ്ങൾ."

"അത് മനുഷ്യർക്കെങ്ങനാ പ്രയോജനം ചെയ്യുക."

"കീടങ്ങൾ പെരുകിയാൽ ഇവിടെ ജീവിക്കാ

നാവുമോ. ഭക്ഷ്യ വിളകൾ മുഴുവൻ അവതാളത്തിൽ ആകും. അനവധി "രോഗങ്ങൾ വരും.എല്ലാംഅവതാളത്തിലായത് തന്നെ"

തവളകളെക്കുറിച്ചുള്ള അറിവ് നോഹയെ ഞെട്ടിച്ചു.

നോഹ കണ്ണ് തുറന്ന് നോക്കിയപ്പോൾ വലിയ നീണ്ട ക്യൂ. താൻ മോശമെന്ന് കരുതിയവയെല്ലാം സമൂഹത്തിന് എന്ത് നന്മയാണ് ചെയ്യുന്നത്. നോഹ പ്രാർത്ഥിച്ചു. എനിക്ക് പറ്റിയ തെറ്റ് എന്നോട് ക്ഷമിക്കണമേ. എന്നിട്ട് വേദപുസ്തകമെടുത്ത് വായിക്കുവാനാരംഭിച്ചു.

വിശുദ്ധമെന്നും അവിശുദ്ധമെന്നും തരം തിരിക്കുവാൻ എനിക്കെന്തവകാശം.ദൈവം സൃഷ്ടിച്ചതെല്ലാം നല്ലതെന്ന് ദൈവം കണ്ടു.പിന്നെ ഞാനെന്തിന് സൂപ്പർ ദൈവമായി പ്രവൃത്തിക്കണം.ഇത്രയും അഭിമുഖം കഴിഞ്ഞപ്പോൾ നോഹയ്ക്ക് കാര്യങ്ങളുടെ കിടപ്പ് മനസ്സിലായി.. നോഹ പെട്ടകത്തിന്റെ വാതിലിൽ നിന്ന് അനൗൺസ് ചെയതു.

"ബഹുമാന്യരായ സഹോദരി സഹോദരന്മാരെ, ദൈവം പാഴായി യാതൊന്നും സൃഷ്ടിച്ചിട്ടില്ല. ദൈവം സൃഷ്ടിച്ചതായ എല്ലാ വസ്തുക്കൾക്കും താനതായ മൂല്യമുണ്ട് എന്ന് ഞാൻ തിരിച്ചറിയുന്നു. എല്ലാ സൃഷ്ടിക്കും അതിന്റേതായ ഉദ്ദേശമുണ്ടെന്നും ഞാൻ മനസ്സിലാക്കുന്നു. മാത്രവുമല്ല ദൈവിക സൃഷ്ടികളെല്ലാം ജൈവചങ്ങലയിലെ കണ്ണികളാണെന്ന് നാം തിരിച്ചറിയുന്നു. ഏതെങ്കിലും ഒന്നിന്റെ വംശനാശം വഴി ജൈവചങ്ങലയിലെ ഒരു കണ്ണിയാണ് നഷ്ടപ്പെടുന്നതെന്ന് ഞാനിപ്പോൾ മനസ്സിലാക്കുന്നു. ആയതിനാൽ ദൈവം സൃഷ്ടിച്ചതായ നിങ്ങളെ ഞാൻ തരംതിരിക്കുന്നില്ല. കാലാവസ്ഥ വ്യതിയാനം മൂലമുണ്ടാകുന്ന കൊടിയ ചൂടിൽ നിന്നും അനവസരത്തിലുള്ള മഴയിൽ നിന്നും രക്ഷപെടുവാൻ നിങ്ങൾക്കെല്ലാം പെട്ടകത്തിൽ പ്രവേശിക്കാം".

പല്ലി മൂന്നു പ്രാവശ്യം ശബ്ദമുണ്ടാക്കിക്കൊണ്ട് പെട്ടകത്തിലേക്ക് പ്രവേശിച്ചു. മാളത്തിൽ പതുങ്ങിയിരുന്ന മൂർഖൻപാമ്പ് ചെറിയ പുഞ്ചിരിയോടെ ആരേയും പേടിക്കാതെ ഇഴഞ്ഞു പെട്ടകത്തിലേക്ക് പ്രവേശിച്ചു. അപ്പോൾ സങ്കീർത്തനത്തിലെ ഒരു ഭാഗം അവിടെ പ്രതിധ്വനിച്ചു: "കാട്ടിലെ സകല മൃഗവും പർവ്വതങ്ങളിലെ ആയിരമായിരം ജന്തുക്കളും എനിക്കുള്ളവയാകുന്നു.മലകളിലെ പക്ഷികളെ ഒക്കെയും ഞാൻ അറിയുന്നു. വയലിലെ ജന്തുക്കളും എനിക്കുള്ളവ തന്നേ".

നോഹ ഇപ്രകാരം പ്രതികരിച്ചു

"ദൈവമേ നിനക്ക് സ്തുതി. ഭൂമിയും അതിന്റെ പൂർണ്ണതയും ഭൂതലവും അതിന്റെ നിവാസികളും യഹോവയ്ക്കുള്ളതാകുന്നു".

പെട്ടകത്തിൽ കയറിയവരും പുറത്ത് ക്യൂവിൽ നിൽക്കുന്നവരും പ്രതികരിച്ചു.

"ആമേൻ "

# വിദ്യാജ്യോതി ഗുരുവന്ദനം



ചെങ്ങന്നൂർ : ഭാവിതലമുറയെ ശരിയായ പാതയിൽ നടത്തുവാൻ മൂല്യാധിഷ്ഠിത വിദ്യാഭ്യാസത്തിനു മാത്രമേ കഴിയുകയുള്ളൂ എന്നും അതിനാൽ വിദ്യാഭ്യാസ സമ്പ്രദായം മൂല്യാധിഷ്ഠിതമായിരിക്കണമെന്നും അഭി. തോമസ് മാർ അത്താനാസിയോസ് മെത്രാപ്പോലീത്താ പ്രസ്താവിച്ചു. സ്ക്കൂൾ വിദ്യാഭ്യാസം ആരംഭിക്കുന്നതിനു മുമ്പായി ബഥേൽ അരമനയിൽ വച്ചു നടന്ന വിദ്യാജ്യോതി ഗുരുവന്ദനം ഉദ്ഘാടനം ചെയ്തു സംസാരിക്കുകയായിരുന്നു അദ്ദേഹം. പ്രമുഖ HRD ട്രെയിനർ ഷാജു തോമസ് കോട്ടയം ക്ലാസ്സെടുത്തു. അടൂർ – കടമ്പനാട് ഭദ്രാസന മെത്രാപ്പോലീത്താ ഡോ. സഖറിയാസ് മാർ അപ്രേം, ഡോ. യൂഹാനോൻ റമ്പാൻ, വിദ്യാജ്യോതി ഡയറക്ടർ ഫാ. സ്റ്റീഫൻ വർഗ്ഗീസ്, കേന്ദ്ര വൈദികസംഘം സെക്രട്ടറി ഫാ. തോമസ് അമയിൽ, ഫാ.ഏബ്രഹാം കോശി കുന്നുംപുറത്ത്, സഭാ മാനേജിംഗ് കമ്മറ്റി അംഗങ്ങളായ സജി പട്ടരുമഠം, ഡോ. ജിബി ജോർജ്ജ്, ഫാ. തോമസ് പി. നൈനാൻ, ഫാ. ഗീവർഗ്ഗീസ് ശാമുവേൽ, ഫാ. മത്തായി സഖറിയ സുവിശേഷ സംഘം ജനറൽ സെക്രട്ടറി സി. കെ. റജി, ആനി കെ. തോട്ടുപുറം എന്നിവർ ആശംസകൾ നേർന്നു. സമ്മേളനത്തിൽ 500–ഓളം വിദ്യാർത്ഥികൾ പങ്കെടുത്തു.

# അഖില മലങ്കര കലാമത്സരങ്ങൾ

ഓതറ സെന്റ് മേരീസ് ഓർത്തഡോക്സ് പള്ളിയിലെ മാർ ഗ്രീഗോറിയോസ് ഓർത്തഡോക്സ് ക്രൈസ്തവ യുവജനപ്രസ്ഥാനത്തിന്റെ ആഭിമുഖ്യത്തിൽ ദിവ്യശ്രീ. റ്റി. കെ. ശാമുവേൽ കശീശ്ശാ സ്മാരക 5–ാ മത് അഖില മലങ്കര കലാമത്സരങ്ങൾ (പ്രസംഗം, ക്വിസ്, സംഗീതം, സംഗീതം, സമൂഹഗാനം) 2012 ജൂലൈ 8 ഞായർ 1.00 മണിക്ക് പള്ളിയിൽ നടക്കും. കൂടുതൽ വിവരങ്ങൾക്ക് 9495438108, 9961482541

# ധ്യാനം

ചെങ്ങന്നൂർ ഭദ്രാസന സുവിശേഷ സംഘത്തിന്റെ ദ്വിതിമാസ ധ്യാനം ജൂൺ 1 ന് അറത്തിൽ സെന്റ് ജോർജ്ജ് മഹാ ഇടവകയിൽ നടന്നു. അഭിവന്ദ്യ തോമസ് മാർ അത്താനാസിയോസ് മെത്രാപ്പോലീത്താ ഉത്ഘാടവം ചെയ്തു. അഭിവന്ദ്യ യാക്കൂബ് മാർ ഐറേനിയോസ് മെത്രാപ്പോലീത്താ ധ്യാനം നയിച്ചു. ഫാ. രാജൻ വർഗീസ്, ഫാ. ജോൺ ഡാനിയേൽ കോർ എപ്പിസ്കോപ്പാ, ശ്രീ. സി.കെ. റെജി, ശ്രീ. ബിജി ജോർജ് എന്നിവർ പ്രസംഗിച്ചു.



"പങ്കിട്ടാൻ തീ നാവുകളെ പരിപാവന റൂഹാ,
സുവിശേഷത്തിലവർക്കി നൽവരമതി ബലമേകി
സഭയുടെ സരണിയിലെല്ലാം സ്ഫുടതര ദീപ്തി പരത്താൻ
വന്നാത്മാവേ ഞങ്ങൾക്കരുളുക ദിവ്യജ്ഞാനം"
(ഹൂത്തോമ്മോ)

# ദീപ്തിയുടെ പാതയിൽ

ഫാ. സഖറിയാ പനയ്ക്കാമറ്റം

വിശ്വാസികളുടെ ഹൃദയങ്ങളിൽ ശ്ലീഹന്മാരുടെ വിശ്വാസസാക്ഷ്യം നൽകുന്നതിനും വളർത്തിയെടുക്കുന്നതിനും പ്രചോദനം നൽകുന്നത് പരിശുദ്ധാത്മാവാണ്. സഭയുടെ വളർച്ചയുടെ എല്ലാ കാലഘട്ടങ്ങളിലും ഇത് മനസ്സിലാക്കുവാൻ സാധിക്കുന്നു. വി. വേദപുസ്തകം രൂപകൊള്ളുന്നതിന് മുമ്പുതന്നെ ശ്ലീഹന്മാരുടെ സാക്ഷ്യം ആണ് വിശ്വാസത്തിന്റെ അടിസ്ഥാനമായി സഭയ്ക്കു നൽകപ്പെട്ടിട്ടുള്ളത്. "ജീവന്റെ വചനത്തെ ഞങ്ങൾ സ്വന്ത കണ്ണുകൾകൊണ്ട് കണ്ടു; സ്വന്ത ചെവികൾകൊണ്ട് കേട്ടു; സ്വന്ത കൈകൾ കൊണ്ട് സ്പർശിച്ചു; നിത്യപ്രകാശമായ ദൈവം ജഡം ധരിച്ചു ക്രൂശിൽ മരിച്ചുയർത്തെഴുന്നേറ്റു എന്നതിനു ഞങ്ങൾ സാക്ഷികളാണ്." എന്നായിരുന്നു ശിഷ്യ വൃന്ദത്തിന്റെ പ്രഖ്യാപനം. ഈ പ്രഖ്യാപനത്തെയാണ് സഭയുടെ മക്കൾ ആരംഭത്തിൽ സ്വീകരിച്ചതും വിശ്വാസത്തിന്റെ പ്രഥമപടിയായി അംഗീകരിച്ചതും.

**ആത്മാവിലുള്ള ദൗത്യ നിർവ്വഹണം**

പരിശുദ്ധാത്മാവിന്റെ നൽവരങ്ങളെ പ്രാപിച്ചുകൊണ്ട് യിസ്രായേൽ ഗൃഹത്തിലെ കാണാതെ പോയ ആടുകളെ ആദ്യം അന്വേഷിക്കുവാനും, ദൈവരാജ്യത്തിനുവേണ്ടി ജനത്തെ ഒരുക്കുവാനും സഭയുടെ കാര്യങ്ങൾ ഭംഗിയായും ചിട്ടയായും നടത്തുവാൻ തക്കവണ്ണം പട്ടണങ്ങളിലും ഗ്രാമങ്ങളിലും നല്ല യോഗ്യരായിട്ടുള്ളവരെ കണ്ടുപിടിക്കുവാനും ഉള്ള ദൗത്യം അവർ നിറവേറ്റി. സ്വന്തം കാര്യങ്ങളോടു ബന്ധപ്പെട്ടു യാതൊരു പരാതിയും ഇല്ലാതെയും അവരെ കൈക്കൊള്ളാത്ത വ്യക്തിയേയോ, വീടിനെയോ ശപിക്കാതെ അവരെയും അനുഗ്രഹിച്ചുകൊണ്ടുതന്നെ വിശുദ്ധിയുടെ പാതയിൽ പ്രയാണം ചെയ്യുവാൻ സഹായിക്കുന്ന ദീപമായ വചനത്തിന്റെ ശുശ്രൂഷയ്ക്ക് അവർ മുൻഗണന നൽകി.

**പരിശുദ്ധാത്മാവും അഗ്നിനാവുകളും**

ഒരു തത്വം മനസ്സിലാകണമെങ്കിൽ മാദ്ധ്യമങ്ങൾ അഥവാ പ്രതീകങ്ങൾ അനിവാര്യമാണ്. ആദ്യത്തെ സൃഷ്ടിയായ പ്രകാശം ദൈവസാന്നിദ്ധ്യത്തെ വിളിച്ചറിയിക്കുകയാണ്. ഒരു ഭദ്രദീപം പ്രകാശിപ്പിക്കുന്നതും ദൈവസാന്നിദ്ധ്യം ധ്യാനിച്ചുകൊണ്ടത്രെ. ഭദ്രദീപം കത്തിക്കുന്ന അവസരത്തിൽ ചൊല്ലുന്നതായ ഒരു പൗരാണിക പ്രാർത്ഥന ഇപ്രകാരമാണ്. "പ്രകാശത്തിന്റെ സൃഷ്ടാവും അന്ധകാരത്തെ നീക്കിക്കളഞ്ഞ് സൃഷ്ടികൾക്ക് പ്രകാശം നൽകി സന്തോഷിപ്പിക്കുന്നവനുമായ ദൈവമായ കർത്താവേ പരിപാകതയുള്ള നടപടികൾ സൃഷ്ടിച്ച് പാപാന്ധകാരത്തെ ഞങ്ങളിൽ നിന്നും പൂർണ്ണമായി നീക്കിക്കളയേണമേ. ഞങ്ങളുടെ കർത്താവും നിത്യദൈവവുമേ നിന്റെ കൃപയുടെ മഹനീയ കിരണങ്ങളാൽ ഞങ്ങളെ പ്രശോഭിപ്പിച്ച് സന്തോഷിപ്പിക്കുകയും ചെയ്യണമെ."

പരിശുദ്ധാത്മാവിന്റെ പ്രതീകമായി അഗ്നിനാവുകളുടെ സാദൃശ്യം ആണ് പെന്തിക്കോസ്തി ദിവസം കാണപ്പെട്ടത്. അഗ്നി ശുദ്ധീകരിക്കുന്നതാണ്, പ്രകാശം പരത്തുന്നതാണ് അത് പകരും തോറും കുറയുന്നില്ല, അതിന്റെ ശക്തി വർദ്ധിക്കുന്നതേയുള്ളു. അഗ്നിനാളങ്ങൾ അണഞ്ഞാലും അതിന്റെ ജ്വലനശേഷി കുറഞ്ഞുപോകയില്ല. ദൈവനാമത്തിന്റെ പ്രതീകങ്ങളായി പ്രാവ്, കാറ്റ്, വെള്ളം ആദിയായവയെയും വി. വേദപുസ്തകത്തിൽ നാം കാണുന്നുണ്ട്.

**ക്രിസ്തുവിനോട് ബന്ധപ്പെട്ട പരിശുദ്ധാത്മ പ്രവർത്തനങ്ങൾ**

1. 'പരിശുദ്ധാത്മാവിനാൽ ഗർഭിണിയായി ഒരു മകനെ പ്രസവിക്കും" (വി. മത്തായി 1:18-21) എന്ന് ഗബ്രിയേൽ മാലാഖ കന്യകമറിയാമിനോട് അറിയിക്കുന്നു.

2. ക്രിസ്തുവിന്റെ മുന്നോടിയായി ശക്തിയോടെ സാഹചര്യം ഒരുക്കുവാൻ തക്കവണ്ണം യോഹന്നാൻ സ്നാപകൻ മാതാവിന്റെ ഉദരത്തിൽ വച്ചു തന്നെ പരിശുദ്ധാത്മാവിൽ നിറഞ്ഞു. (വി. ലൂക്കോസ് 1:15-17) യോഹന്നാൻ സ്നാപകന്റെ പിതാവായ സഖറിയാ പുരോഹിതനിലും ആത്മാവ് നിറയുന്നു (വി. ലൂക്കോസ്1:67).
3. ക്രിസ്തുവിന്റെ സ്നാന സമയത്ത് പരിശുദ്ധാത്മാവ് പ്രാവിന്റെ രൂപത്തിൽ ആവസിച്ചു. "ഇവൻ എന്റെ പ്രിയപുത്രൻ, ഇവനിൽ ഞാൻ പ്രസാദിച്ചിരിക്കുന്നു.'' എന്നുള്ള അശിരീരിയും കേൾക്കുന്നു. (വി. മത്തായി 3:16; വി. മർക്കോസ് 1:10; വി. ലൂക്കോസ് 3:22).
4. "എളിയവരോട് സദ്‌വർത്തമാനം ഘോഷിപ്പാൻ യഹോവ എന്നെ അഭിഷേകം ചെയ്തിരിക്കുന്നു" എന്ന പ്രഖ്യാപനമാണ് പരസ്യശുശ്രൂഷയുടെ ആരംഭത്തിൽ കാണുന്നത് (Nazareth Manifesto വി. ലൂക്കോസ് 4:16; യെശ. 61:1).

**പരിശുദ്ധാത്മാവിന്റെ ഫലം ദീപ്തിയുടെ പാതയിൽ**

ആത്മനിറവുള്ള വിശ്വാസി തന്റെ തീർത്ഥാടന പാതയിൽ ആത്മാവന്റെ ഫലം (ഗലാ. 5:22) പുറപ്പെടുവിക്കുന്നു. ആത്മീയ മനുഷ്യൻ ചില ഫലങ്ങൾ മാത്രം പ്രകടമാക്കിയാൽ പോരാ, പ്രത്യുത ഒരാളിൽ തന്നെ ഒൻപത് ഫലവും ഒന്നിച്ചു കാണേണ്ടതായിട്ടുണ്ട്. ഒൻപത് വിവിധ നന്മകളെയും ഒറ്റ ഫലം തന്നെയായി വി. പൗലോസ് ശ്ലീഹാ രേഖപ്പെടുത്തിയിരിക്കുന്നത് അതിന്റെ അടിസ്ഥാനത്തിലാണ്. ഇതിൽ സ്നേഹം, സന്തോഷം, സമാധാനം എന്നിവ ദൈവവുമായുള്ള ബന്ധത്തിലും ദീർഘക്ഷമ, ദയ, പരോപകാരം എന്നിവ സഹോദരങ്ങളോടുള്ള ബന്ധത്തിലും, വിശ്വസ്തത, സൗമ്യത, ഇന്ദ്രിയജയം എന്നിവ വ്യക്തികൾ സ്വയമായും അനുഭവവേദ്യമാക്കേണ്ടതാണ്. ഒരു വിശ്വാസിക്ക് ക്രിസ്തുവിൽ വസിക്കുവാനുള്ള ഭാഗ്യം ലഭിക്കുന്നു. 'അവനാൽ പ്രാപിച്ച അഭിഷേകം നിങ്ങളിൽ വസിക്കുന്നു. ആരും ഉപദേശിപ്പാൻ ആവശ്യമില്ല. അവന്റെ അഭിഷേകം തന്നെ നിങ്ങൾക്ക് സകലവും ഉപദേശിച്ചു തരികയാലും, അത് ഭോഷ്ക്കല്ല, സത്യം തന്നെ ആയിരിക്കയാലും അത് നിങ്ങളെ ഉപദേശിച്ചതുപോലെ നിങ്ങൾ അവനിൽ വസിപ്പിൻ' (1 യോഹ. 2:27). ആഗ്രഹങ്ങളുടെ അനന്തമായ വിശാല മേഖലകളിൽ ഭൗതീകമായതൊന്നും പോരാ, പോരാ എന്നുള്ള ചിന്തയാണ് പലപ്പോഴും ഉണ്ടാകുന്നത്. എന്നാൽ മതി, മതി എന്ന് ഹൃദയത്തിൽ തീരുമാനമെടുത്തെങ്കിൽ മാത്രമേ ആത്മീയ ഫലങ്ങളിലൂടെ സംതൃപ്തി ലഭിക്കുകയുള്ളു. കാരണം ശ്വാസോഛ്വാസം ചെയ്യുന്ന കാര്യം തുടങ്ങി കൊലപാതകം വരെ നടത്തുവാനുള്ള പ്രേരകശക്തി ഓരോ മനുഷ്യഷ്യശരീരത്തിലും ഉണ്ട്. കേരളത്തിന്റെ ആത്മഹത്യാ നിരക്ക് രാജ്യത്തിന്റെ നിരക്കിന്റെ മൂന്നിരട്ടിയായി കണക്കാക്കപ്പെടുന്നു. ജീവിതം ഒരു ഭാരമായി തീരുന്നതിന്റെ ഫലം!

ശൂദ്ര കുടുംബത്തിൽ ജനിച്ച രത്നാകരൻ തന്റെ കുടുംബം പുലർത്തിയത് തെരുവീഥികളിൽ യാത്രക്കാരെ കവർച്ച ചെയ്ത് മാത്രമാണ്. തന്റെ കുടുംബം പട്ടിണിയാകാതെ കഴിഞ്ഞു കൂടുവാൻ ഇപ്രകാരം പ്രവർത്തിക്കുകയാണെന്ന് കവർച്ചക്ക് വിധേയനായ മുനിയെ അറിയിച്ചപ്പോൾ തന്റെ പാപത്തിന്റെ ശിക്ഷ കുടുംബാംഗങ്ങൾ ആരെങ്കിലും ഏറ്റെടുക്കുമോയെന്ന ചോദ്യത്തിന് രത്നാകരന് ഉത്തരം മുട്ടി. കുറ്റബോധം ആരംഭിച്ചപ്പോൾ തന്റെ ഉള്ളിൽ കുടികൊണ്ടിരുന്ന ആത്മീയചൈതന്യം വളരുന്ന അവബോധം രത്നാകരനുണ്ടായി. തന്റെ ജീവിതം തപസ്സാനുഷ്ഠാനത്തിന് വിധേയമാക്കിയതിന്റെ ഫലമായി ഇരുപത്തി നാലായിരം വാക്യങ്ങൾ ഉള്ള ആദ്ധ്യാത്മ രാമായണം രചിക്കുവാൻ ഇടയായി. ജ്ഞാനത്തിൽ ഉരുത്തിരിഞ്ഞ തത്വങ്ങൾ അർത്ഥവത്താക്കുവാൻ സജീവരായ പ്രതീകങ്ങളെ കഥാപാത്രങ്ങളാക്കി. ഏവരാലും അറിയപ്പെടുന്ന രാജവംശങ്ങളോടു ബന്ധപ്പെടുത്തിയപ്പോൾ കൂടുതൽ ഫലപ്രദവും ശ്രേഷ്ഠതരവുമായ ചരിത്രകഥ തയ്യാറാക്കപ്പെട്ടു.

**പരിശുദ്ധാത്മാവിന്റെ ആവാസം വി. കുർബ്ബാനയിൽ**

വിശുദ്ധ കുർബ്ബാന ശുശ്രൂഷയിൽ അപ്പവീഞ്ഞുകൾ ഉൾക്കൊള്ളുന്നതായ കാസാ-പീലാസാകൾ തുറന്ന് പട്ടക്കാരൻ അപ്പ-വീഞ്ഞുകളെ വാഴ്ത്തുകയും അതിനോടു ചേർന്ന് ക്രിസ്തുവിന്റെ മരണത്തേയും പുനരുത്ഥാനത്തേയും, പുനരാഗമനത്തേയും സ്മരിക്കുന്നു. തുടർന്ന് അപ്പ-വീഞ്ഞുകളെ ക്രിസ്തുവിന്റെ സാക്ഷാൽ ശരീരരക്തങ്ങളാക്കി സഭയ്ക്കു നൽകുവാൻ തക്കവണ്ണം അവയിലും കാർമ്മികനായ പട്ടക്കാരനിലും സന്നിഹിതരായിരിക്കുന്ന ജനങ്ങളിലും പരിശുദ്ധാത്മാവ് ആവസിപ്പിക്കുന്ന വസ്തുതയെ പ്രഖ്യാപിച്ചുകൊണ്ട് പ്രാർത്ഥിക്കുന്നു. യേശുക്രിസ്തു തന്റെ ക്രൂശുമരണം, പുനരുത്ഥാനം, സ്വർഗ്ഗാരോഹണം ഇവ മൂലം മനുഷ്യവർഗ്ഗത്തിനാകമാനം വെളിപ്പെടുത്തിത്തന്ന രക്ഷയും ജീവിതദർശനവും വി. കുർബ്ബാന പ്രതിനിധാനം ചെയ്യുന്നു. ആ രക്ഷ അനുഭവമാക്കി ക്രിസ്തു വെളിപ്പെടുത്തിത്തന്ന ജീവിതദർശനങ്ങൾ നിറവേറുവാൻ വ്യക്തികളായും, സമൂഹമായും സ്വയം സമർപ്പിക്കലാണ് വി. കുർബ്ബാന ശുശ്രൂഷയിൽ സംജാതമാകുന്നത്. ഈ ജീവിതലക്ഷ്യം പിൻതുടരുവാൻ വ്യക്തികൾക്കും ക്രിസ്തീയ സമൂഹങ്ങൾക്കും പ്രചോദനം നൽകുന്നത് പരിശുദ്ധാത്മാവത്രെ. ഐഹികമായ ജീവിതത്തിന് ദൈവികമായ സൗരഭ്യം നൽകുന്ന വഴി ഏതെല്ലാം എന്ന് തിരിച്ചറിയുവാൻ ആത്മാവ് സഹായിക്കുന്നു.

**ആത്മാവ് നൽകുന്ന ദിവ്യജ്ഞാനം**

കാണപ്പെടുന്നവ മാഞ്ഞുപോകുന്നു, കാണപ്പെടാത്തവ നിലനിൽക്കുന്നു? ഏത് ഇല്ലാതെയാകുന്നു? ആത്മപ്രേഷിതമായി ക്രിസ്താനുഭവത്തിലേക്കു കടന്നുവരുന്നവർക്കു മാത്രം അറിയുവാൻ സാധിക്കുന്ന ഒരു സത്യം അത്രേ അത്. ഒരു യന്ത്രം പ്രവർത്തിക്കുമ്പോൾ അത് ഘടിപ്പിച്ചിരിക്കുന്ന വാഹനം മുൻപോട്ട് പോകുന്നു. എന്നാൽ യന്ത്രം പ്രവർത്തിക്കുന്നതോടൊപ്പം വാഹനം നിയന്ത്രിക്കുന്ന സംവിധാനംകൂടെ ശരിയായി ഉപയോഗിച്ചെങ്കിൽ മാത്രമേ ആ വാഹനം ലക്ഷ്യത്തിലെത്തുകയുള്ളു. ജീവിതമാകുന്ന ലക്ഷ്യത്തിലെത്തുവാൻ ഉചിതമായ ജ്ഞാനം ആർജ്ജിച്ചെങ്കിൽ മാത്രമേ നിയന്ത്രണത്തിന് വിധേയമായി ചരിക്കുകയുള്ളു. ജീവിതത്തിന്മേലുള്ള നിയന്ത്രണത്തിന്റെ മുഖ്യകടിഞ്ഞാൺ അവരവരുടെ കയ്യിൽ തന്നെ ഉണ്ടായിരിക്കണം.

ഭൗതിക നേട്ടങ്ങൾക്കും പേരിനും പ്രശസ്തിക്കും വേണ്ടി പ്രവർത്തിക്കുന്ന ഒരു സംസ്കാരത്തിന് ഏവരും എവിടെയും മുൻഗണന കൊടുക്കുന്നു. പക്ഷെ വലിയ സമ്പന്നരായിട്ടുള്ളവരും വിദ്യാസമ്പന്നരുമായ പലരും ജീവിതത്തിൽ സമാധാനം കണ്ടെത്തുവാൻ ക്ലേശിക്കുന്നു. ബാഹ്യസമ്മർദ്ദങ്ങൾ പലരെയും സ്വയം കൂച്ചുവിലങ്ങുകൾ ഇടുവിക്കുന്നു. നേരെ മറിച്ച് ആശ്രയിക്കുന്നതിന് യാതൊന്നും ഇല്ലാത്തവരായും, സഹായത്തിന് മറ്റാരും ഇല്ലാത്തവരുമായ ആയിരങ്ങൾ നല്ല സുരക്ഷിതബോധം അനുഭവിച്ച് ജീവിക്കുന്നുണ്ട്. അവർ തങ്ങളുടെ നിലനിൽപ്പിന് ആവശ്യമായിട്ടുള്ളത് സ്വന്തം ആത്മാവിൽനിന്നും സ്വയം നേടിയെടുത്തിട്ടുള്ളവരാണ്.

ഭിക്ഷാടനം നടത്തി ഉപജീവനം നടത്തുന്നവർ എന്ന് വിലയിരുത്തുന്നെങ്കിലും അവരിൽ പലർക്കും നല്ല സുരക്ഷിതത്വബോധവും ശാന്തിയും ഉള്ളവരായിട്ടുണ്ട്. ധരിച്ചിരിക്കുന്ന മുഷിഞ്ഞവസ്ത്രം, ഭക്ഷണം പാകംചെയ്യാനുള്ള ചീനച്ചട്ടി, വെള്ളം എടുക്കുവാനുള്ള ചളുങ്ങിയ അലൂമിനിയം പാത്രം, പിടിയില്ലാത്ത ചായകപ്പ് ഇത്രയും മാത്രം ആയിരിക്കാം അവരുടെ ഭൗതിക സ്വത്തുക്കൾ. എങ്കിലും അനുഭവങ്ങളുടെ ആഴത്തിൽ തൃപ്തി കണ്ടെത്തിയിട്ടുള്ളവരാണ്.

ഭക്തിഗീതങ്ങൾ മാത്രം പാടി സഞ്ചരിച്ചിരുന്ന അന്ധനായ കവിയായിരുന്നു സൂരദാസ്. അയാൾക്ക് ഒരു നാൾ കാഴ്ച കിട്ടിയപ്പോൾ മിഴി അടച്ചു പ്രാർത്ഥിച്ചു. "ഈശ്വരാ എന്നെ വീണ്ടും അന്ധനാക്കുക, നിന്നെ കണ്ട കണ്ണുകൾകൊണ്ട് ഞാൻ മറ്റൊന്നും കാണാതിരിക്കട്ടെ." ജീവിതയാത്രയിൽ സ്വന്തമായിട്ടുള്ളതെല്ലാം അവിചാരിതമായി നഷ്ടമായേക്കാം അതിൽ ഖേദിക്കേണ്ടതായില്ല. ആവശ്യം വേണ്ടത് സ്വന്തമാക്കുവാനുള്ള ശക്തി ഓരോരുത്തനിലും അവശേഷിക്കുന്നുണ്ട്. ഈ ശക്തി യഥാർത്ഥത്തിൽ ജീവിതത്തെ തന്നെ പ്രകാശിപ്പിക്കുന്നു. കേവലം ചലിക്കാതെ ജീവിക്കുവാൻ പ്രേരിപ്പിക്കുന്നു. ആദ്ധ്യാത്മിക തലത്തിൽ അറിവു ലഭിക്കുന്നത് ആത്മപ്രേരണയാൽ മാത്രം. "സത്യത്തിന്റെ ആത്മാവ് വരുമ്പോഴോ അവൻ നിങ്ങളെ സകല സത്യത്തിലും വഴി നടത്തും." (വി. യോഹന്നാൻ 16:13)

## പേരു നൽകി സമ്മാനം നേടൂ !!!

അഖില മലങ്കര മർത്ത് മറിയം സമാജം പ്രസിദ്ധീകരിക്കുന്ന ത്രൈമാസികയ്ക്ക് യോജ്യമായ പേര് നിർദ്ദേശിക്കുക. തിരഞ്ഞെടുക്കുന്ന പേര് നിർദ്ദേശിക്കുന്ന വ്യക്തിക്ക് പ്രസ്ഥാനം വക സമ്മാനം നൽകുന്നതാണ്. കേന്ദ്ര ആഫീസിൽ പേര് ലഭിക്കേണ്ട അവസാന തീയതി 2012 ആഗസ്റ്റ് 15.

## അഡ്മിഷൻ

സാമ്പത്തികമായി പിന്നോക്കം നിൽക്കുന്ന കുട്ടികൾക്ക് ബാംഗ്ലൂരിൽ നേഴ്സിംഗ്/എഞ്ചിനീയറിംഗ് പഠനം കുറഞ്ഞ ചിലവിൽ നടത്തുവാൻ അവസരമുണ്ട്. താല്പര്യമുള്ളവർ ബഥേൽ അരമനയുമായി ബന്ധപ്പെടുക. **B. Sc. Nursing - 2.7 lakh. General Nursing - 1.5 lakh. Engineering - 2.5 lakh** (മുഴുവൻ കോഴ്സ് ഫീസും ഫുഡ് & അക്കോമഡേഷൻ ഉൾപ്പെടെ)

## സ്കൂൾ കിറ്റ് വിതരണം

ബുധനൂർ സെന്റ് ഏലിയാസ് യുവജനപ്രസ്ഥാനത്തിന്റെ നേതൃത്വത്തിൽ അർഹരായ 25 വിദ്യാർത്ഥികൾക്ക് സ്കൂൾ കിറ്റ് വിതരണം ചെയ്തു. വികാരി റവ. ഫാ. മാത്യു ഏബ്രഹാം ഉദ്ഘാടനം നിർവ്വഹിച്ചു. ശ്രീ. സജി പട്ടരുമഠം ആശംസകൾ നേർന്നു. സ്കൂൾ അദ്ധ്യയന വർഷാരംഭത്തിനു മുന്നോടിയായി ഒരു മാർഗ്ഗനിർദ്ദേശക ക്ലാസ് സംഘടിപ്പിക്കുകയുണ്ടായി. ഇടയാറന്മുള എ.എം.എം. ഹയർ സെക്കണ്ടറി അദ്ധ്യാപകൻ ശ്രീ. സിബി മത്തായി ക്ലാസ് നയിച്ചു. ജൂൺ 5-ാം തീയതി ലോക പരിസ്ഥിതിദിനാഘോഷം റവ. ഫാ. മാത്യു ഏബ്രഹാം ഉദ്ഘാടനം ചെയ്തു. ഡീക്കൻ ജേക്കബ് സി. ഫിലിപ്പിനോടൊപ്പം പ്രസ്ഥാനം പ്രവർത്തകരും പള്ളി പരിസരത്ത് വൃക്ഷതൈകൾ വെച്ചു പിടിപ്പിച്ചു.

# വിശുദ്ധ ശ്ലീഹാ നോമ്പിന്റെ ചിന്തകളിലൂടെ



ഫാ. തോംസൺ റോബി

മലങ്കര സഭയുടെ അംഗീകൃത നോമ്പുകളിൽ പ്രധാനപ്പെട്ട നോമ്പാണ് ശ്ലീഹാ നോമ്പ് (ജൂൺ 16 മുതൽ 29 വരെ) നമ്മുടെ കർത്താവായ ക്രിസ്തുവിന്റെ കൂടെ നടന്ന് അവന്റെ സുവിശേഷത്തെ ലോകം മുഴുവൻ പ്രചരിപ്പിച്ച വിശുദ്ധ ശ്ലീഹന്മാരെ ഓർക്കുകയാണ് ഈ നോമ്പിന്റെ പ്രസക്തി. നോമ്പ് തിന്മയെ തോല്പിക്കുവാനും നന്മയെ സ്വീകരിക്കുവാനും ഉള്ള അവസരമാണ്. ആധുനീകതയുടെ സ്വാധീനത്തിൽ മനുഷ്യൻ ഉപഭോഗ സംസ്കാരത്തിന് അടിമയാകുമ്പോൾ ചില പിൻമാറ്റങ്ങളും ശീലങ്ങളിലുള്ള മാറ്റവും ഈ നോമ്പ് നമ്മെ ഓർമ്മപ്പെടുത്തുകയാണ്.

അപ്പോസ്റ്റോലോസ് (apostolos) എന്ന ഗ്രീക്കു വാക്കിൽ നിന്നാണ് "അപ്പോസ്തോലൻ" എന്ന പദം ഉണ്ടായിട്ടുള്ളത്. "അയയ്ക്കപ്പെട്ടവൻ" (One who is sent away) എന്നാണർത്ഥം. (എബ്രായ പദം ഷാലിയ- Shaliah) ''അയയ്ക്കപ്പെട്ടവൻ'' എപ്പോഴും ദൂത് ഘോഷിക്കുന്നവനായിരിക്കും. ക്രിസ്തീയ ചിന്തയിൽ "അപ്പോസ്തോലന്മാർ'' ലോകരക്ഷകനായ യേശുക്രിസ്തുവിന്റെ ദൂത് ലോകം മുഴുവൻ ഘോഷിക്കുവാനായി നിയോഗിക്കപ്പെട്ടവരാണ് (Good news of the Gospel of Jesus Christ). ക്രിസ്തു തന്റെ പന്ത്രണ്ട് അപ്പോസ്തോലന്മാർക്ക് തന്റെ ഉയിർപ്പിനുശേഷം ചില ദൗത്യങ്ങൾ നൽകി. ആ ദൗത്യത്തിന്റെ ഫലമായി അവർ ലോകമെങ്ങും പോയി സുവിശേഷം അറിയിച്ചു. അങ്ങനെ ഇന്ത്യയിൽ വിശുദ്ധ തോമ്മാശ്ലീഹാ എത്തിച്ചേർന്നു. പുരാതന ക്രിസ്തീയ സഭയുടെ കാലഘട്ടത്തെ "apostolic age" എന്ന പേരിൽ അറിയപ്പെടുന്നു. (AD 33 - 115 AD). ഈ ഗണത്തിൽ വിശുദ്ധ പൗലോസ് ശ്ലീഹായെയും പിന്നീട് ഉൾപ്പെടുത്തിയതായി വി. ബൈബിളിൽ നാം കാണുന്നു. ഡിഡാക്കേ, Apostolic Constitutions തുടങ്ങിയ ഗ്രന്ഥങ്ങളിൽ അപ്പോസ്തോലന്മാരുടെ പ്രവർത്തനങ്ങളെ വരച്ചുകാട്ടുന്നുണ്ട്. ഈ ശിഷ്യന്മാരുടെ പിൻഗാമികൾ പിന്നീട് ബിഷപ്പ് (Bishop) എന്നറിയപ്പെടാൻ തുടങ്ങി. ഇതാണ് (Apostolic Succession) അല്ലെങ്കിൽ അപ്പോസ്തോലിക പിൻതുടർച്ച എന്നറിയപ്പെടുന്നത്.

പന്ത്രണ്ട് അപ്പോസ്തോലന്മാരിൽ ഭൂരിഭാഗവും എബ്രായക്കാരായിരുന്നു. വി. മത്തായിയുടെ സുവിശേഷം 10-ാം അദ്ധ്യായത്തിൽ ക്രിസ്തു തന്റെ ശിഷ്യന്മാർക്കു നൽകിയ ഉപദേശമാണ്. "യിസ്രായേൽ ഗൃഹത്തിലെ കാണാതെ പോയ ആടുകളുടെ അടുക്കൽ തന്നെ ചെല്ലണം, സ്വർഗ്ഗരാജ്യം സമീപിച്ചിരിക്കുന്നു എന്ന് ഘോഷിക്കണം, രോഗികളെ സൗഖ്യമാക്കുവീൻ, ഭൂതങ്ങളെ പുറത്താക്കുവീൻ, (മരിച്ചവരെ ഉയിർപ്പിക്കുവീൻ എന്ന് ലൂക്കോസിന്റെ സുവിശേഷത്തിൽ പറയുന്നു) തുടങ്ങിയ ഉപദേശങ്ങൾ അവരുടെ ദൗത്യങ്ങളായിരുന്നു. പൗലോസ് ശ്ലീഹാ 2 കൊരി. 12:12 ൽ അപ്പോസ്തോലത്വത്തിന്റെ ലക്ഷണങ്ങളെപ്പറ്റി പറയുന്നു. എല്ലാവരോടും സുവിശേഷം അറിയിക്കുന്നു എന്ന പ്രധാന ദൗത്യം (preach the Gospel to all the nations) അവരെ ഏല്പിച്ചിരുന്നു.

ശിഷ്യന്മാരെപ്പറ്റിയുള്ള സമവീക്ഷണ സുവിശേഷങ്ങളിലെ ചിത്രീകരണം വിഭിന്നമാണ്. വി. ലൂക്കോസിന്റെ വിവരണം വി. മത്തായി, മർക്കോസ് എന്നീ സുവിശേഷങ്ങളിൽ നിന്നും വ്യത്യസ്ഥമാണ്. വി. യോഹന്നാൻ ശ്ലീഹായുടെ സുവിശേഷത്തിൽ "അപ്പോസ്തോലന്മാരെപ്പറ്റി പ്രത്യേക പരാമർശം ഇല്ല (പേരുകളെപ്പറ്റി). പത്രോസ്, അന്ത്രയോസ്, സെബദി പുത്രന്മാർ, ഫിലിപ്പോസ്, നഥാനിയേൽ, തോമസ്, ഈസ്കര്യോത്താ യൂദാ, ഈസ്കര്യോത്താ അല്ലാത്ത യൂദാ എന്നിവരെപ്പറ്റി വി. യോഹന്നാൻ ചില ഭാഗങ്ങളിൽ പറയുമ്പോൾ സമവീക്ഷണ സുവിശേഷങ്ങളിൽ വ്യക്തമായി ശ്ലീഹന്മാരുടെ പേരുകൾ പറയുന്നു. പത്രോസ് (ശീമോൻ), പത്രോസിന്റെ സഹോദരൻ അന്ത്രെയാസ്, സെബദി പുത്രന്മാരായ യാക്കോബും, യോഹന്നാനും, ഫിലിപ്പോസ്, ബർത്താലൊമായി (നഥാനിയേലിന്റെ പേര്) തോമസ്, ചുങ്കക്കാരനായ മത്തായി, അല്ഫായുടെ മകൻ യാക്കോബ്, തദ്ദാ

യി, എരിവുകാരനായ ശീമോൻ, ഈസ്കര്യോത്താ യൂദാ എന്നിവരാണ്. സമവീക്ഷണ സുവിശേഷങ്ങളിൽ കർത്താവ് ശിഷ്യന്മാരെ തെരഞ്ഞെടുക്കുന്നതായിട്ടാണ് കാണുന്നത്. സകലവും ഉപേക്ഷിച്ച ക്രിസ്തുവിന്റെ വിളി കേട്ട് അവനെ അനുഗമിച്ചവരാണ് ഇവർ. മുക്കുവരായി മീൻ പിടിച്ചിരുന്ന ഇവരെ ജ്ഞാനികളാക്കി തീർത്ത് ദൈവരാജ്യം ഘോഷിക്കുവാൻ ക്രിസ്തു തെരഞ്ഞെടുത്തു എന്നതാണ് വിളിയുടെ പ്രാധാന്യം. വി. പൗലോസ് ശ്ലീഹാ പന്ത്രണ്ട് ശിഷ്യന്മാരെപ്പറ്റി 1 കൊരിന്ത്യർ 15:3-8 വരെയുള്ള വേദഭാഗത്ത് പറയുന്നുണ്ട്.

വി. ശ്ലീഹന്മാർ ലോകത്തിന്റെ പല ഭാഗങ്ങളിൽ പോവുകയും ദൈവവചനം പ്രഘോഷിക്കുകയും ക്രിസ്തുസഭ സ്ഥാപിക്കുകയും ചെയ്തു. ദൈവത്തിൽ വിശ്വസിക്കുകയും മാനസ്സാന്തപ്പെടുകയും ദൈവത്തിങ്കലേക്ക് മനം തിരിയുകയും അവനെ അറിയുകയും ചെയ്യണമെന്ന് പഠിപ്പിച്ചു. "ദൈവരാജ്യത്തിന്റെ അംബാസിഡർമാർ" ആയിരുന്നു അവർ. ഇവരുടെ കൂട്ടത്തിൽ മുക്കുവർ, ചുങ്കം പിരിക്കുന്നവർ, തീവ്രവാദികളായ യഹൂദർ തുടങ്ങിയവർ ഉണ്ടായിരുന്നു എങ്കിലും പരിശുദ്ധാത്മാവ് നിറഞ്ഞപ്പോൾ അവരുടെ പ്രവർത്തനങ്ങൾ ദൈവരാജ്യത്തിന്റെ വളർച്ചയ്ക്ക് കാരണമായി. ഇവരിൽ യേശുവിനെ കാണിച്ചുകൊടുത്ത യൂദായുടെ അഭാവത്തിൽ മത്ഥിയാസിനെ തെരഞ്ഞെടുത്ത് വീണ്ടും പന്ത്രണ്ട് അപ്പോസ്തോലന്മാരെ നിലനിർത്തി.

ക്രിസ്തുവിനുവേണ്ടി രക്തസാക്ഷികളായി മരിക്കുവാൻ ഇവർക്ക് യോഗ്യതയുണ്ടായി. പാരമ്പര്യം അനുസരിച്ചുള്ള വിശ്വാസം വി. യോഹന്നാൻ ഒഴികെ എല്ലാവരും രക്തസാക്ഷികളായി മരിച്ചു എന്നാണ്. പത്രോസ് ശ്ലീഹാ AD 64-ൽ നീറോ ചക്രവർത്തിയുടെ കാലത്ത് ക്രൂശിക്കപ്പെട്ടു; സെബദിപുത്രന്മാരായ യാക്കോബ് AD 44-ൽ ശിഷ്യന്മാരിൽ ആദ്യത്തെ രക്തസാക്ഷിയായി ശിരച്ഛേദം ചെയ്യപ്പെട്ട് മരിച്ചു. അന്ത്രയോസ് ക്രൂശിക്കപ്പെട്ടു (X ആകൃതിയിലുള്ള ക്രൂശിൽ); ഫിലിപ്പോസ് AD 54-ൽ ക്രൂശിക്കപ്പെട്ടു. ബർത്തൊലൊമായി (നഥാനിയേൽ) ജീവനോടെ തൊലിയുരിയപ്പെട്ട് തല വെട്ടി കൊല്ലപ്പെട്ടു; മത്തായി AD 60-ൽ ഇരുമ്പാണിയാൽ കൊല്ലപ്പെട്ടു; തോമസ് AD 72-ൽ മദ്രാസിൽ വച്ച് ശൂലത്താൽ കുത്തപ്പെട്ട് മരിച്ചു; അല്ഫായുടെ മകനായ യാക്കോബ് 90-ാം വയസ്സിൽ കല്ലെറിഞ്ഞ് കൊല്ലപ്പെട്ടു; ശദ്ദായി (യൂദാ) തല അറുക്കപ്പെട്ട് മരിച്ചു; എരിവുകാരനായ ശീമോൻ AD 74-ൽ പകുതി കഴുത്ത് അറുക്കപ്പെട്ട് രക്തം വാർന്ന് കൊല്ലപ്പെട്ടു; ഇസ്കാര്യോത്താ യൂദാ കെട്ടിഞാന്നു മരിച്ചു; മത്ഥിയാസ് കല്ലെറിഞ്ഞ് ശേഷം തലയറുക്കപ്പെട്ട് മരണമടഞ്ഞു; ഇങ്ങനെ തങ്ങളുടെ നാഥനുവേണ്ടി ജീവനെ പണയം വച്ചാണ് അവർ ലോകത്തിൽ നിന്നും കടന്നുപോയത് (വി. യോഹന്നാൻ AD 100-ൽ തന്റെ 94-ാം വയസ്സിൽ പ്രായാധിക്യത്തിൽ ദിവംഗതനായി.

വി. ശ്ലീഹന്മാരുടെ ജീവിതം പീഡകളുടെയും പ്രയാസങ്ങളുടെയും ചരിത്രമായിരുന്നു. വിവിധ ദേശങ്ങളിൽ സുവിശേഷിച്ച് മരിച്ച് ദൈവഹിതപ്രകാരം മാറ്റപ്പെട്ടിരിക്കുന്ന ഈ പിതാക്കന്മാരുടെ ജീവിതം അനുകരണീയമാണ്. ഇവർ കാട്ടിത്തന്ന വെളിച്ചം ഇന്നും ക്രിസ്തീയ വിശ്വാസത്തിന്റെ അടിത്തറയാണ്. അതുകൊണ്ട് പിൽക്കാല ക്രിസ്തീയ സഭയുടെ ചരിത്രം ഇവരുടെ ചിന്തകളും പ്രവർത്തിയും അടിസ്ഥാനമാക്കിയാണ്. വി. പൗലോസ് ശ്ലീഹായുടെ പ്രവർത്തനങ്ങൾ മിഴിവും തെളിച്ചവും പകർന്നത് ഈ ശ്ലീഹന്മാരുടെ വിശ്വാസമാകുന്ന പാറമേൽ ആണ്. ഒരു ശ്ലീഹായ്ക്കും ഒരാൾക്ക് മേലേയുള്ള അധികാര അവകാശങ്ങൾ ഇല്ല. അപ്പസ്തോലന്മാർക്ക് ശേഷം (150 വർഷം കഴിഞ്ഞ്) ഉരുത്തിരിഞ്ഞ അപ്പോസ്തോലിക പ്രമാണം (Apostlic Creed) ആണ് പിന്നീട് നിഖ്യ വിശ്വാസപ്രമാണത്തിനും മറ്റു പ്രമാണങ്ങൾക്കും ഇടയായത്.

ഇവരുടെ മരണശേഷം അവരുടെ സുവിശേഷ വിതരണ മേഖലകളും രാജ്യങ്ങളും അവരുടെ കാവൽപിതാവായി (ശ്ലീഹായായി) ശ്ലീഹന്മാരെ തെരഞ്ഞെടുത്തു. തോമാശ്ലീഹാ ഇന്ത്യയുടെയും പത്രോസ് ശ്ലീഹാ റോമിന്റെയും, അന്ത്രയോസ് റുമേനിയ, റഷ്യ തുടങ്ങിയവയുടെയും, ഫിലിപ്പോസ് ഗ്രീസിന്റെയും ബർത്തൊലൊമായി അർമ്മേനിയയുടെയും അല്ഫായുടെ മകനായ യാക്കോബ് പോർട്ടുഗലിന്റെയും കാവൽ പിതാവായി (Patron Saints) അറിയപ്പെടുന്നു. ഇവരുടെ പ്രാർത്ഥനയും മദ്ധ്യസ്ഥതയും എല്ലാ ഓർത്തഡോക്സ് കാതോലിക്കാ പാരമ്പര്യങ്ങളും ആഘോഷമായി നടത്തിവരുന്നു.

ഇങ്ങനെ ക്രിസ്തീയ സഭയുടെ വളർച്ചയ്ക്കും വിജയത്തിനുമായി തങ്ങളുടെ പ്രതിബന്ധങ്ങളെ തരണം ചെയ്ത് രക്തസാക്ഷികളായി തീർന്ന ശ്ലീഹന്മാരെയാണ് നാം ശ്ലീഹാനോമ്പിൽ ഓർക്കുന്നത് എന്നത് പ്രത്യേകം ഓർക്കണം. ഒരു വ്യക്തിയും ഇതിൽ നിന്ന് പിൻതിരിഞ്ഞ് പോകുവാൻ ഇടയാകരുത്. ഈ പന്ത്രണ്ട് ശ്ലീഹന്മാരുടെയും ഓർമ്മ നാം കൊണ്ടാടുവാൻ ശ്രമിക്കുമ്പോൾ അവരെപ്പോലെ വിശ്വാസ തീക്ഷ്ണതയിൽ ക്രിസ്തീയസഭയ്ക്കുവേണ്ടി ജീവിക്കുവാൻ "കർത്താവേ ഞങ്ങളെ സഹായിക്കേണമേ" എന്ന് നമുക്കും പ്രാർത്ഥിക്കാം. അതിനുള്ള ഒരുക്കത്തിന്റെ ചിന്തകൾ നമ്മളെ നയിക്കുവാൻ ഈ ശ്ലീഹാ നോമ്പ് നമുക്ക് ഇടയാകണം. ഒരുക്കത്തോടെ നമുക്കും ശ്ലീഹന്മാരുടെ മദ്ധ്യസ്ഥതയിൽ അഭയം പ്രാപിക്കാം. ഈ ശ്ലീഹാ നോമ്പ് അനുഗ്രഹകാലമാകുവാൻ പ്രാർത്ഥിച്ചുകൊണ്ട് നമുക്കും നോമ്പ് നോൽക്കാം. അവരുടെ പ്രാർത്ഥന നമുക്ക് തുണയാകട്ടെ.

"ഒരുപോലിങ്ങും പന്തിരു ശ്ലീഹന്മാർ
ഉണ്ടേ മേലും നിങ്ങൾ തന്നോർമ്മ
ഉതകണമേ നിങ്ങൾ തൻ പ്രാർത്ഥനയാൽ
ഓർമ്മയേ ബഹുമാനിച്ചോർക്കായ്.'

# ജന്തുത ജയിക്കുന്നു

**ഫാ. പി.കെ. കോശി**

"വെട്ടുക മുറിക്കുക പങ്കുവയ്ക്കുക
ഗ്രാമം പത്തനം ജനപഥമൊക്കെയും
കൊന്നും തിന്നും വാഴുക
പുലികളായ് സിംഹങ്ങളായും
മർത്യരാവുക മാത്രം വയ്യ
ജന്തുത ജയിക്കുന്നു...." – മഹാകവി ഒ.എൻ.വി. കുറുപ്പിന്റെ വരികളാണ് ഇത്. ഈ വരികൾ ഇന്ന് അന്വർത്ഥമായി മാറുന്നു. സമാധാന ജീവിതം ആഗ്രഹിക്കുന്ന നമ്മുടെ സമൂഹം ഇന്ന് ഭയാശങ്കാകുലരായി മാറിയിരിക്കുന്നു.

ജനസമൂഹത്തിനൊപ്പം നിന്ന ഒഞ്ചിയത്തുകാരൻ 51 വയസ്സായ ജനനേതാവിന്റെ തലയിലും മുഖത്തും അൻപതിലേറെ മുറിവുകൾ ഏല്പിച്ച് വികൃതമാക്കി കൊലചെയ്ത നരാധമന്മാർ. ഒരു സൗഭാഗ്യജീവിതം സ്വപ്നം കണ്ട ഭാര്യയുടെയും മക്കളുടെയും അവസ്ഥ എന്ത്. ഒരേ ബഞ്ചിൽ ഒരുമിച്ചിരുന്നു പഠിച്ച കൂട്ടുകാരനെ ക്രൂരമായി കരിങ്കല്ലുകൊണ്ടടിച്ചും കുത്തിയും കഴുത്തറുത്തും കൊന്ന പ്രായപൂർത്തിയാകാത്ത സഹപാഠി. സമകാലീനനെന്നും, സഹപാഠിയെന്നും, കൂട്ടുകാരനെന്നും ഉള്ള വാക്കിന്റെ അർത്ഥവും വിലയും കല്പിക്കാത്ത കലികാലത്തിനുദാഹരണങ്ങൾ അനവധി. പിഞ്ചു കുഞ്ഞുങ്ങളെപ്പോലും ലൈംഗികോപകരണമാക്കാൻ ശ്രമിക്കുന്ന മദ്ധ്യവയസ്കരും വൃദ്ധജനങ്ങളും, വിദ്യാർത്ഥികളെപ്പോലും വിദ്യയ്ക്കുപകരം പീഡനോപാധികളാക്കി തീർക്കുന്ന അദ്ധ്യാപകർ. എന്തു തിന്മ ചെയ്താലും അവർ തങ്ങളുടെ അനുയായികളാണെങ്കിൽ അവരെ തള്ളിപ്പറയാത്ത പൊതുജനപ്രസ്ഥാനങ്ങൾ. കവർച്ചകളും പകൽക്കൊള്ളകളും അരങ്ങേറുമ്പോഴും നിസ്സംഗതരായിപ്പോകുന്ന രക്ഷകന്മാർ, തിന്മകളും അഴിമതിയും അനീതിയും കണ്ടിട്ടും മിണ്ടാതിരിക്കുന്ന സാംസ്കാരിക മതനേതാക്കന്മാർ. കൊള്ളരുതായ്മകൾ പൊടിപ്പും തൊങ്ങലും വച്ച് കാണുന്നവർക്കും അണികൾക്കും പ്രചോദനം നൽകുംവിധം എക്സ്ക്യൂസീവുകളുണ്ടാക്കുന്ന ദൃശ്യമാധ്യമതരംഗം.

ഇന്നലെ വരെ നാട്ടിലും, വീട്ടിലും, വഴിയിലും വെച്ച് കണ്ട മനുഷ്യനെ എങ്ങനെയാണ് പച്ചയായി വടിവാളും കൊല്ലുവാൻ വേണ്ടി പ്രത്യേകം തയ്യാറാക്കിയ കൊടുവാളുകളും കൊണ്ട് അരിഞ്ഞു വീഴ്ത്താൻ സാധിക്കുക. മനുഷ്യനിൽ അന്തർലീനമായിട്ടുള്ള മൃഗീയത എല്ലാം മറന്ന് സടകുടഞ്ഞെഴുന്നേല്ക്കുന്ന കാഴ്ചയാണ് മലബാറിലെ ഒഞ്ചിയം ഗ്രാമത്തിൽ നടന്നത്.

'മാനിഷാദാ! പ്രതിഷ്ഠാം
ത്വമഗമഃ ശാശ്വതീഃ സമാഃ
യദ് ക്രൗഞ്ചമിഥുനാഭേകമവധീഃ
കാമ മോഹിനം" – ആദികവി വാല്മീകിയുടെ ആദികാവ്യമെന്ന് വിശേഷിപ്പിക്കാവുന്ന ഈ നാലു വരികളുടെ ഏകദേശമായ ഒരർത്ഥം ഇങ്ങനെയാണ്. എടോ രാക്ഷസാ നിനക്ക് ഇനിയുള്ള കാലം മുഴുവൻ മനശാന്തി ലഭിക്കാതെ പോകട്ടെ, എന്തുകൊണ്ടെന്നാൽ ക്രൗഞ്ചമിഥുനത്തിൽ നിന്ന് (കിളികളിൽ നിന്ന്) രതിലീലയിൽ ഉള്ളം മയങ്ങിയിരുന്ന ആൺകിളിയെ ഒറ്റപ്പെടുത്തി നീ വധിച്ചു. ഒഞ്ചിയത്തെ ടി.പി. ചന്ദ്രശേഖരൻ വധത്തെക്കുറിച്ച് ചിന്തിയ്ക്കുമ്പോഴും സൗഭാഗ്യജീവിതം സ്വപ്നം കണ്ടിരുന്ന കുടുംബാംഗങ്ങളുടെ ഭാവം ആണ് പെൺകിളിക്കുണ്ടായിരുന്നത്. വാല്മീകി മഹർഷി സന്ധ്യാവന്ദനത്തിന് ചെല്ലുമ്പോഴാണ് ഹൃദയഭേദകമായ ഈ രംഗം കാണുന്നത്. അത് വാല്മീകിക്ക് സഹിക്കാവുന്നതിലപ്പുറമായിരുന്നു. കൊല്ലുന്നതിനെപ്പറ്റി കേൾക്കുകയും അറിയുകയും ചെയ്യുമ്പോൾ ചിന്തിക്കുന്ന മനുഷ്യന്റെ മനസ്സിൽ മഹത്തായ ഈ കവിതാശകലം എന്നും ഉയർന്നുവരുന്നതാണ്.

വി. വേദപുസ്തകം പഠിക്കുമ്പോഴും ആദ്യ കൊലപാതകത്തിൽ നടക്കുന്ന വിശദീകരണം നാം ശ്രദ്ധിക്കുമ്പോൾ ഉല്പത്തി. 4:6-12 വിശദമായ പഠനം ആവശ്യമാണ്. നന്മയിൽ പ്രസാദിക്കുന്ന ദൈവം തിന്മ പ്രവർത്തിപ്പിക്കാൻ ആഗ്രഹിക്കുന്ന മനുഷ്യന്റെ അവസ്ഥയിൽ എത്താൻ കയീൻ ആഗ്രഹിക്കുന്നു. ദൈവത്തിന്റെ സംഭാഷണത്തിൽ മറുചോദ്യമായി നിൽക്കുന്ന കയീൻ. യഹോവയുടെ പാപം ഏല്ക്കുന്ന കയീൻ ദേശം വിട്ട് ഓടിപ്പോകുന്ന അനുഭവം. എന്നാൽ ഇന്ന് ചന്ദ്രശേഖരന്റെയോ അതുപോലെയുള്ള കൊലപാതകങ്ങളിലോ ഓടിപ്പോവുകയല്ല മറിച്ച് സംരക്ഷിയ്ക്കപ്പെടുന്ന ചിത്രം ദർശിക്കാം.

പ്രാകൃത മനുഷ്യനിൽ നിന്ന് വർത്തമാനകാല മനുഷ്യനിലേക്കുള്ള ദൂരം വളരെ വലുതാണ്. സുദീർഘമായ ഈ പ്രയാണത്തിൽ എത്രയെത്ര കൊലകളാണ് നടന്നിട്ടുള്ളത്. മണ്ണിനും, പെണ്ണിനും,

അധികാരത്തിനും വേണ്ടി ശക്തിയുള്ളവർ ഒറ്റയ്ക്കോ കൂട്ടുചേർന്നോ നടത്തിയിട്ടുള്ള കൊലപാതകങ്ങളുടെ എണ്ണം ചരിത്രത്തിൽ നിന്നും കണക്കുകൂട്ടി എടുക്കാൻ കഴിയുന്നതിലും അപ്പുറത്താണ്. കിരീടവും ചെങ്കോലും അണിഞ്ഞ് തന്റെ അധികാരത്തിനുമീതെ ആരുമില്ലെന്ന് അഹങ്കരിച്ച എത്രയോ രാജാക്കന്മാരുടെയും ചക്രവർത്തിമാരുടെയും ശിരസ്സുകളാണ് ശക്തനായ എതിരാളികളുടെ വാളിന് ഇരയായി തീർന്നിട്ടുള്ളത്. അധികാരഗർവ്വിനെയും, അഴിമതിയെയും ധൂർത്തിനെയും ഇല്ലാതാക്കി മറ്റൊരു സംവിധാനം ഉണ്ടാക്കാൻ പുതിയ കാലഘട്ടത്തിലും കലാപങ്ങൾ നടക്കുന്നത് നാം കാണുന്നു. വെടിയൊച്ചകൾ നിലയ്ക്കുന്നില്ല. സംസ്കൃതചിത്തനും സംസ്കാര സമ്പന്നനുമായ മനുഷ്യന് ഈ ആധുനിക കാലഘട്ടത്തിലെ കൊലയെയും കൊലയാളികളെയും ഓർക്കുമ്പോൾ അരുത് കാട്ടാളാ നിനക്കിതുകൊണ്ട് ഒരു പ്രയോജനവുമുണ്ടാകയില്ല. നഷ്ടം മാത്രം കൈമുതൽ എന്നു പറയേണ്ടിയിരിക്കുന്നു. സംഹാരം എന്നത് വായിച്ചുപറയാൻ കഴിയുന്ന ഒന്നാണ്. മനുഷ്യൻ മരിക്കുമെന്ന് പറയാൻ ഒരു ജ്യോത്സ്യനും വേണ്ടാ. മനുഷ്യരിൽ സംഹാരശക്തിയുണ്ട്. ലോകത്തൊരു ജന്തുവും തന്റെ വർഗ്ഗത്തിൽപ്പെട്ട മറ്റൊരു ജന്തുവിനെ കൊല്ലാറില്ല. പക്ഷേ മനുഷ്യൻ മനുഷ്യനെ കൊല്ലുന്നു. മനുഷ്യനിൽ സംഹാരാത്മകത ഉറങ്ങികിടക്കുന്നു. ലോകത്തെ ഏറ്റം വലിയ സങ്കൽപ്പത്തിലൊന്നാണ് ശിവൻ. ശിവം എന്നുവെച്ചാൽ ജീവൻ എന്നർത്ഥം.

നോർവേയിലെ ഒരു വീരപുരുഷനായി ആരാധിക്കപ്പെടുന്ന ഒലാഫ് രാജാവിന്റെ പ്രസിദ്ധമായ ഒരു ചിത്രമുണ്ട്. ശ്രീകൃഷ്ണന്റെ കാളീയമർദ്ദനം കേട്ടിട്ടുള്ളതാണല്ലോ. ശ്രീകൃഷ്ണൻ കാളീയന്റെ തലയിൽ ചവുട്ടി അതിന്റെ ഗർവ്വമടക്കിയതുപോലെ ചിറകുകളും കവചിതശല്കങ്ങളുമുള്ളതും അഗ്നി ജ്വാല ഉച്ഛ്വസിക്കുന്നതുമായ ഒരു ഐതിഹാസിക വേതാളത്തെ (Dragon) ചവുട്ടിത്താഴ്ത്തിക്കൊണ്ട് ജയവീരനായി ഒലാഫ് രാജാവ് നിൽക്കുന്നതായിട്ടാണ് അത് രചിച്ചിരിക്കുന്നത്. ഗീവർഗ്ഗീസ് സഹദാ വേതാളത്തെ കുന്തത്താൽ കുത്തിക്കൊന്നതിനു സമാനം. ഒലാഫിന്റെ ചിത്രത്തിന് ഒരു സവിശേഷതയുണ്ട്. തീ തുപ്പുന്ന കാളസർപ്പത്തെ ചവിട്ടിത്താഴ്ത്തിയിരിക്കുകയാണെങ്കിലും അതിന്റെ തല മെല്ലെ ഉയർത്തിയിരുന്നു. മാത്രവുമല്ല അതിന്റെ തലയിൽ ഒരു കിരീടവുമുണ്ട്. രാജാവിന്റെ തലയിലേതുപോലെയുള്ള ഒരു കിരീടം, വീണ്ടും ശ്രദ്ധിക്കുമ്പോൾ രാജാവിന്റെ മുഖംപോലെയാണ് ആ വേതാളത്തിന്റെ മുഖവും. ഒലാഫ് ജയിച്ചടക്കിയ പ്രതിയോഗി താൻ തന്നെയാണെന്നും ഒരു ശത്രുവിനെ കീഴ്പ്പെടുത്തി എങ്കിലും അത് ഇടയ്ക്കിടെ തലപൊക്കും എന്ന് പ്രതീകാത്മകമായി ഈ ചിത്രം സൂചിപ്പിക്കുന്നു. നമ്മെ നശിപ്പിക്കുന്ന ശത്രുക്കൾ നമ്മുടെ ഉള്ളിൽ തന്നെയാണെന്ന യഥാർത്ഥ സ്ഥിതി നാം മനസ്സിലാക്കുക. ആ ശത്രുക്കളെ അന്യർക്ക് കാണുവാൻ കഴിയില്ല. ഈ അദൃശ്യ ശത്രുക്കളോടുള്ള അനസ്യൂതമായ സമരത്തിൽ കരുതലോടെ വർത്തിക്കാൻ കഴിയണം.

"മതം മാർക്സിനും മതനിരപേക്ഷത" എന്ന ഗ്രന്ഥം ഡോ. പൗലോസ് മാർ ഗ്രീഗോറിയോസ് തിരുമേനി സമാപിപ്പിക്കുന്നത് ഇപ്രകാരമാണ് 'മതനിരപേക്ഷത പോലുള്ള ഒരു സങ്കുചിത പ്രത്യയശാസ്ത്രത്തേക്കാൾ ഞാൻ അനുകൂലിക്കുക Cosmopolitan Democratic Pularism ത്തെയാണ്. അപ്രകാരമുള്ള ഒരു Plural (ബഹുത്വ) വ്യവസ്ഥിതിയിൽ മാനവ വംശത്തിന്റെ മതപൈതൃകത്തിന് വലിയൊരു പങ്കു വഹിയ്ക്കാനുണ്ട്. പക്വതയും തുറന്ന മനോഭാവവുമുള്ള മതവിശ്വാസികൾക്ക് രാഷ്ട്രീയത്തിൽ പങ്കു നൽകുന്നത്. ഇന്നത്തെ രാഷ്ട്രീയരംഗത്തിലെ അപചയങ്ങൾ പലതിനും പരിഹാരം കാണാൻ സഹായിക്കും. രാഷ്ട്രീയത്തെ ഇന്നത്തെ ജീർണ്ണതയിൽ നിന്നും രക്ഷിക്കാനും സെക്യൂലറിസത്തെ ലക്ഷ്യമാക്കിയുള്ള വഴി തെറ്റിയ പോക്ക് തടയാനും രാഷ്ട്രീയ സാമ്പത്തിക തലത്തിൽ നിന്ന് നമ്മുടെ മഹത്തായ മതസാംസ്ക്കാരിക പൈതൃകത്തിന്റെ മൂല്യങ്ങളെ ഒഴിച്ചു നിർത്താനുള്ള ശ്രമങ്ങളെ പരാജയപ്പെടുത്താനും മറ്റും ഉപകരിക്കും. ജനങ്ങളെ വഞ്ചിക്കുന്നതും അമാനവീകരിക്കുന്നതുമായ വാർത്താവിതരണ മാധ്യമ വ്യവസ്ഥയിൽ നിന്നുള്ള മോചനവും ആവശ്യമായിരിക്കുന്നു. ഈ രംഗങ്ങളിലാണ് നമ്മുടെ മതപൈതൃകത്തിന് പുതിയ ഉൾക്കാഴ്ചകൾ നൽകാനും മനുഷ്യജീവിതത്തിന് ത്വരയും പുതിയ കാഴ്ചപ്പാടും നൽകാനും കഴിയുക."

ചന്ദ്രശേഖരൻ വധത്തേക്കാൾ അപലപനീയമാണ് കണ്ണൂരിൽ ഷുക്കൂർ എന്ന മുസ്ലീം യുവാവിനെ മാർക്സിസ്റ്റ് കോടതി വിചാരണ ചെയ്ത് നിഷ്കരുണം കൊലപ്പെടുത്തിയത്. ഇത്തരം ചോരക്കെടുതി അവസാനിക്കാത്ത അവസ്ഥ നമ്മുടെ കേരളത്തെ പുതിയ സംസ്കാരത്തിലേക്ക് എത്തിക്കുന്നു. മാഫിയാ സംസ്കാരം, ക്വട്ടേഷൻ സംഘങ്ങൾ അതിനു കൂട്ടുനിൽക്കുന്നു. അവരെ നിയന്ത്രിച്ചില്ലെങ്കിൽ സാമൂഹ്യജീവിതം തകരാറിലാകും. അരുത് കാട്ടാളാ എന്നു പറയുവാൻ രാഷ്ട്രീയ നേതൃത്വങ്ങൾക്ക് കഴിയണം.

ഭഗവത്ഗീത എന്തുകൊണ്ടാണ് അർജ്ജുനന് ഉപദേശിച്ചുകൊടുത്തത് എന്ന് ചിന്തിച്ചാൽ കൃഷ്ണനുമായി അടുത്തുനിന്ന മൂന്ന് വ്യക്തികളാണ് ദുര്യോധനൻ, അർജ്ജുനൻ, ധർമ്മപുത്രൻ. ധർമ്മപുത്രൻ അസാധാരണ പണ്ഡിതൻ. ഗീതോപദേശം ധർമ്മപുത്രർക്കു നൽകിയാൽ കട്ടിയായ

ശേഷം 17-ാം പേജിൽ

# ലക്ഷ്യം മാർഗ്ഗത്തെ സാധൂകരിക്കുന്നില്ല

**ഡോ. എം. കുര്യൻ തോമസ്**

2012 ഫെബ്രുവരി മാസത്തിൽ തിരുവനന്തപുരത്ത് നടന്ന മാർക്സിസ്റ്റ് പാർട്ടിയുടെ സംസ്ഥാന സമ്മേളനം ക്രിസ്തുമത വിശ്വാസവുമായി ബന്ധപ്പെട്ട രണ്ടു വിവാദങ്ങൾ ഉയർത്തിയിരുന്നു. അവയെ താഴെ പറയുന്നവിധം സംഗ്രഹിക്കാം.

1. ദാവിഞ്ചിയുടെ വിഖ്യാതമായ അന്ത്യഅത്താഴ ചിത്രത്തിൽ കമ്യൂണിസ്റ്റ് ഇതര രാഷ്ട്രീയക്കാരുടെ തല വെട്ടിച്ചേർത്തു പ്രദർശിപ്പിച്ചു.
2. യേശുക്രിസ്തുവിനെ വിപ്ലവകാരിയായും, കമ്മൂണിസ്റ്റ് വിപ്ലവകാരികളെ അദ്ദേഹത്തിനു തുല്യനാക്കിയും അവതരിപ്പിച്ചു.

ഈ ലേഖകന്റെ വ്യക്തിപരമായ അഭിപ്രായത്തിൽ, പല കാരണങ്ങളാൽ അന്ത്യഅത്താഴ ചിത്രം ചർച്ചയോ വിവാദമോ ആക്കേണ്ടില്ല. ഒന്നാമതായി, വസ്തുതാപരമായ തെറ്റുകളുള്ള ഡാവിഞ്ചി ചിത്രം ഒരു പവിത്ര കലാരൂപമായി ക്രിസ്തുമതം അംഗീകരിച്ചിട്ടില്ല. രണ്ടാമതായി, ആവിഷ്ക്കാര സ്വാതന്ത്ര്യത്തെ ക്രിസ്തുമതം നിഷേധിക്കുന്നില്ല. *സ്വാശ്രയം* എന്ന കുരിശു ചുമക്കുന്ന ക്രിസ്തുവായി മുഖ്യമന്ത്രി ഉമ്മൻ ചാണ്ടിയെ ചിത്രീകരിച്ചിട്ടു കാലമേറയായില്ല. അവയെയൊന്നും *മതനിന്ദ* എന്ന വിഭാഗത്തിൽ പെടുത്താനാവില്ല.

രണ്ടാമത്തെ വിവാദം – ക്രിസ്തു എന്ന വിപ്ളവകാരി – വിശദമായ പര്യാലോചനയ്ക്കു വിധേയമാക്കേണ്ടിയിരിക്കുന്നു. മുന്നു കാരണങ്ങളാണ് ഈ വാദത്തിനു പിൻബലമേകാൻ മാർക്സിസ്റ്റ് പാർട്ടി നിരത്തുന്നത്.

1. ലോകഗതി മാറ്റിമറിച്ചവരാണ് വിപ്ളവകാരികൾ. ക്രിസ്തുവും അക്കൂട്ടത്തിൽപ്പെട്ട വ്യക്തിയാണ്.
2. യേശുക്രിസ്തു മർദ്ദിതരോടൊപ്പമായിരുന്നു. കമ്യൂണിസവും മർദ്ദിതർക്കുവേണ്ടി നിലകൊള്ളുന്നു.
3. സ്ഥിതിസമത്വം അഥവാ സോഷ്യലിസമാണ് ക്രിസ്തു വിഭാവനം ചെയ്തത്. കമ്യൂണിസത്തിന്റെ ആത്യന്തിക ലക്ഷ്യവും ഇതുതന്നെയാണ്.

ഇവിടെ കമ്യൂണിസ്റ്റ് തത്വശാസ്ത്രത്തിന്റെ അടിസ്ഥാനം മനസിലാക്കേണ്ടിയിരിക്കുന്നു. ആ തത്വശാസ്ത്രപ്രകാരം ലോകചരിത്രം മുഴുവനും വർഗ്ഗസമരത്തിന്റെ തുടർച്ചയാണ്. ഉള്ളവനും ഇല്ലാത്തവനും, മർദ്ദകനും മർദ്ദിതനും തമ്മിലുള്ളതാണ് ഈ സമരം. ആദിമ മനുഷ്യൻ പ്രാകൃത സോഷ്യലിസ്റ്റ് വ്യവസ്ഥയിലാണ് ജീവിച്ചിരുന്നത്. പിന്നീടാണ് ഭരണം ഉണ്ടായത്. അത് ചൂഷണത്തിന്റെ തത്വശാസ്ത്രമായിരുന്നു. ജന്മിത്വം, മുതലാളിത്വം മുതലായ വിവിധ സമ്പ്രദായങ്ങളിലൂടെ അദ്ധ്വാനിക്കുന്ന ജനവിഭാഗത്തെ ചൂഷകവർഗ്ഗം അടിച്ചമർത്തി. മതം, ഭരണകൂടം ഇവയൊക്കെയും ചൂഷകരുടെ കയ്യിലെ ആയുധങ്ങളാണ്. തൊഴിലാളിവർഗ്ഗത്തിന് സമ്പത്തിക സ്വാതന്ത്ര്യം ലഭിച്ചാൽ മാത്രമേ ചൂഷണം അവസാനിക്കുകയും സ്ഥിതി സമത്വം കൈവരിയും ചെയ്യൂ. ഈ അവസ്ഥയാണ് സോഷ്യലിസം.

സോഷ്യലിസം എന്ന ലക്ഷ്യം സാധിതമാക്കാൻ രക്തരൂക്ഷിത സമരത്തിലൂടെ മർദ്ദകനെ ഇല്ലാതാക്കണം. അതിനുള്ള മാർഗ്ഗമാണ് കമ്യൂണിസം. കമ്യൂണിസത്തിൽ ഭരണം മർദ്ദിത വിഭാഗം കൈയ്യടക്കും. അങ്ങനെ കമ്യൂണിസ്റ്റ് സ്റ്റേറ്റ് നിലവിൽ വരും. സോഷ്യലിസം നടപ്പിലാക്കും. സോഷ്യലിസത്തിന്റെ പരമകാഷ്ഠയിൽ സ്റ്റേറ്റ് കൊഴിഞ്ഞു വീഴുകയും, സമ്പൂർണ്ണ സ്ഥിതി സമത്വം നടപ്പവുകയും ചെയ്യും.

ഈ അടിസ്ഥാനത്തിൽ നിന്നുവേണം യേശുക്രിസ്തു വിപ്ലകാരിയാണോ, അദ്ദേഹത്തെ കമ്മ്യൂണിസ്റ്റ് വിപ്ളവകാരികളോട് താരതമ്യപ്പെടുത്താമോ എന്നു ചിന്തിക്കേണ്ടത്. പല കാരണങ്ങളാൽ ഈ താരതമ്യം യുക്തിസഹജമല്ല എന്നു കാണാം.

1. ആത്മീയത ഇല്ലാത്ത ഭൗതീക സമൂഹമാണ് കമ്യൂണിസം വിഭാവനം ചെയ്യുന്നത്. പക്ഷേ അതല്ല യേശുക്രിസ്തു പഠിപ്പിച്ചത്. *എന്റെ രാജ്യം ഐഹീകമല്ല* എന്നു അദ്ദേഹം വ്യക്തമാക്കുകയും ചെയ്തിട്ടുണ്ട്. സാമ്പത്തിക അസമത്വം ഇല്ലാക്കുന്നതിലൂടെമാത്രം മനുഷ്യരാശി വിമോചിതമാകുന്നു എന്നാണ് കമ്യൂണിസ്റ്റ് ചിന്താഗതി. ക്രിസ്തുവിന്റെ വിമോചനത്തിൽ സാമ്പത്തികം അപ്രസക്തമാണ്.
2. മർദ്ദകൻ – മർദ്ദിതൻ എന്ന വേർതിരിവ് അദ്ദേഹത്തിനില്ലായിരുന്നു. തീർച്ചയായും പാർശ്വവൽക്കരിക്കപ്പെട്ട വിഭാഗങ്ങളെ അദ്ദേഹം സ്വീകരിച്ചു സമൂഹത്തിന്റെ ഭാഗമായി കണക്കാക്കി. പക്ഷേ മർദ്ദക – ചൂഷക സമൂഹം എന്ന പേരിൽ ആരെയും അകറ്റി നിർത്തിയില്ല. കമ്യൂണിസ്റ്റ് ഭാഷയിൽ, ചൂഷകവർഗ്ഗത്തന്റെ പ്രതിനിധികളായ ചുങ്കക്കാരൻ, ശതാധിപൻ,പരീശപ്രമാണി ഇവരെയും അദ്ദേഹം ഉൾക്കൊള്ളുന്നുണ്ട്.
3. അടിച്ചേൽപ്പിക്കലിലൂടെയല്ല യേശുക്രിസ്തു സ്ഥിതിസമത്വം കൊണ്ടുവരാൻ ശ്രമിച്ചത്. മറിച്ച് മനംമാറ്റത്തിലൂടെയായിരുന്നു. *ഉള്ളവൻ ഇല്ലാത്തവനു കൊടുക്കട്ടെ* എന്നാണ് അദ്ദേഹം പഠിപ്പിച്ച

ത്. *ഉള്ളവന്റേത് എടുക്കട്ടെ* എന്നല്ല.

4. കമ്യൂണിസം നടപ്പാക്കുന്നത് രക്തരൂക്ഷിത സായുധ കലാപത്തിലൂടെയാണ്. ക്രിസ്തുമതത്തിന് ഒരിക്കലും അംഗീകരിക്കാവുന്ന ഒരു മാർഗ്ഗമല്ലിത്. *വാളെടുക്കുന്നവൻ വാളാൽ* എന്ന യേശുക്രിസ്തു വ്യക്തമാക്കിയിട്ടുണ്ട്.
5. വ്യക്തി സ്വതന്ത്ര്യത്തിന് – മനുഷന്റെ വിവേചനാധികാരത്തിന് – ക്രിസ്തുമതം പരമപ്രാധാന്യം നൽകുന്നുണ്ട്. ആദ്യമനുഷനായ ആദാമിനെ സൃഷ്ടിച്ചതുപോലും നന്മതിന്മകളെ തിരഞ്ഞെടുക്കുവാനുള്ള പൂർണ്ണ സ്വാതന്ത്ര്യത്തോടെയാണ്. കമ്യൂണിസം മനുഷന് വ്യക്തി സ്വതന്ത്ര്യം നൽകുന്നില്ല. പാർട്ടി പദ്ധതിക്ക് ഉപരിയായോ വിപരീതമായോ ചിന്തിക്കാൻ കമ്യൂണിസം ആരേയും അനുവദിക്കുന്നില്ല. കമ്യൂണിസ്റ്റ് ഭരണകൂടത്തിനൊഴികെ വ്യക്തികൾക്ക് വിവേചനാധികാരം അംഗീകരിക്കുന്നില്ല. പാർട്ടിക്ക് ഫലത്തിൽ അപ്രമാദിത്വം ഉണ്ടുതാനും.
6. *ലക്ഷ്യം മാർഗ്ഗത്തെ സാധൂകരിക്കുന്നു* എന്ന മാക്യവല്ലിയുടേതെന്നു പറയപ്പെടുന്ന തത്വശാസ്ത്രമാണ് കമ്യൂണിസം പിന്തുടരുന്നത്. സ്ഥിതിസമത്വം എന്ന ആത്യന്തിക ലക്ഷ്യം നേടാൻ ഏതുമാർഗ്ഗവും സ്വീകരിക്കാം എന്ന് അവർ വിശ്വസിക്കുന്നു. ലക്ഷ്യം ശുദ്ധമായതിനാൽ മാർഗ്ഗം, അതെത്ര മോശമായാലും, വിഷയമല്ലാ എന്നതാണ് അവരുടെ വാദം. ക്രിസ്തുമതത്തിന് ഇതൊരിക്കലും അംഗീകരിക്കാനാവില്ല. ലക്ഷ്യം പോലെതന്നെ മാർഗ്ഗവും ക്രിസ്തുമതത്തിൽ തുല്യപ്രാധാന്യമുള്ളതാണ്.
7. വൈരുദ്ധ്യാത്മക ഭൗതീകവാദം എന്ന തികച്ചും ലൗകീകമായ തത്വശാസ്ത്ര അടിത്തറയിലാണ് കമ്യൂണിസ്റ്റ് സിദ്ധാന്തം കെട്ടിപ്പടുത്തിരിക്കുന്നത്. ഈ അടിത്തറ ഉപേക്ഷിച്ചാൽ കമ്യൂണിസ്റ്റ് സിദ്ധാന്തത്തിന് പിന്നെ നിലനിലനിൽപ്പില്ല. ഈ അടിത്തറയിൽ നിന്നുകൊണ്ട് യേശുക്രിസ്തുവിന്റെ ഐഹീകമല്ലാത്ത വിമോചനത്തെ മനസിലാക്കുവാനോ, ഉൾക്കൊള്ളാനോ, അംഗീകരിക്കാനോ കമ്യൂണിസത്തിനു സാദ്ധ്യമല്ല.

ചരിത്രഗതി മാറ്റിമറിച്ചവരാണ് *വിപ്ലവകാരികൾ* എന്ന അർത്ഥത്തിൽ ഒരുപക്ഷേ യേശുക്രിസ്തുവിനെ വിപ്ളവകാരി എന്നു വിളിക്കാമായിരിക്കും. പല കമ്യൂണിസ്റ്റ് നേതാക്കൾക്കും ഈ വിശേഷണം യോജിക്കും. പക്ഷേ ഇതേ വിശേഷണം മഹാത്മാ ഗാന്ധിക്കും, ശ്രീ നാരായണ ഗുരുവിനും, അച്ചടിയെന്ത്രം കണ്ടുപിടിച്ച ഗുട്ടൻബർഗ്ഗിനും, ആവിയെന്ത്രം കണ്ടുപിടിച്ച ജെയിംസ് വാട്ടിനും യോജിക്കും. താരതമ്യം ഇവിടെ അവസാനിക്കുന്നു. അതിനപ്പുറം *ഈ വിപ്ലവകാരികൾ* തമ്മിൽ സമാനതകളില്ല.

മാർക്സിസ്റ്റ് പാർട്ടി യേശുക്രിസ്തുവിനെ *വിപ്ലവകാരി* എന്നു വിശേഷിപ്പിക്കുന്നത് അദ്ദേഹത്തിന്റെ ആശയങ്ങൾ ഉൾക്കൊണ്ടിട്ടല്ല. മറിച്ച്, തങ്ങളുടെ *വൈരുദ്ധ്യാത്മക ഭൗതീകവാദം* എന്ന തത്വശാസ്ത്ര അടിത്തറയിൽ നിന്നുകൊണ്ടാണ്. *കമ്യൂണിസ്റ്റ് ഭരണം* എന്ന ആത്യന്തിക ലക്ഷ്യപ്രാപ്തിക്കുള്ള ഒരു മാർഗ്ഗം മാത്രമാണിവിടെ ക്രിസ്തു. മറ്റൊരു *അടവുനയം* എന്നതിലുപരി നയവ്യതിയാനമൊന്നും മാർക്സിസ്റ്റ് പാർട്ടിക്ക് ക്രിസ്തുമാർഗ്ഗത്തിൽ ഉണ്ടായിട്ടില്ല. ഉണ്ടാകുവാൻ സാദ്ധ്യവുമല്ല.



---

15–ാം പേജ് തുടർച്ച

ഭാഷയിൽ പറയണം. കാരണം വലിയ ആചാര്യന്മാർക്ക് അതിനനുസരിച്ച ഭാഷ തെരഞ്ഞെടുക്കണം. ദുര്യോധനൻ അത്ര മഹത്വം അവകാശിക്കുന്ന വ്യക്തിയല്ല. ദുരഭിമാനമാണ് അയാളുടെ ധനം. ഭേദപ്പെട്ട ഭാഷ അവിടെ പറ്റില്ല. തരംതാണ ഭാഷയിൽ സംസാരിക്കാൻ കൃഷ്ണൻ ആഗ്രഹിക്കുന്നില്ല. അർജ്ജുനൻ ഇടത്തരക്കാരനാണ്. ഏതു വിഷയവും സംസാരിക്കേണ്ടത് സാധാരണക്കാരോടാണ്. ഭഗവാൻ കൃഷ്ണൻ ഗീത ശ്രവിയ്ക്കാൻ അർജ്ജുനനെ തിരഞ്ഞെടുത്തത് അവൻ സാധാരണക്കാരനായതുകൊണ്ടാണ്. ലോകത്തിന് ഉതകുന്ന കാര്യങ്ങൾ പറയേണ്ടത് സാധാരണക്കാരോട്. യേശുവും തിരഞ്ഞെടുക്കുന്നത് സാധാരണക്കാരായ വ്യക്തികളെ. സമൂഹത്തിലെ ഉന്നതരോ, ധനികരോ അല്ല വെറും മുക്കുവരും പാപികളും അവർക്കാണ് ഉപദേശം ആവശ്യം.

"If the natural will not submit to the super natural it becomes the unnatural" പ്രകൃതി ജന്യമായവ പ്രകൃത്യാതിതമായ ശക്തിക്ക് സ്വയം സമർപ്പിക്കുന്നില്ലെങ്കിൽ അവ പ്രകൃതി വിരുദ്ധമായി തീരുന്നു" എന്ന ചെസ്റ്റർട്ടത്തിന്റെ വാക്കുകൾ നമ്മുടെ വെളിച്ചം ഇരുട്ടായി തീരാതിരിക്കാനുതകട്ടെ. ജീവകാരുണ്യസംസ്കാരത്തിലേക്ക് നമുക്കു വളരാം. ബാല്യം മുതൽ ജീവകാരുണ്യം പഠിപ്പിക്കാനും ജീവകാരുണ്യസംസ്ക്കാരം വളർത്താനും ചിന്തിയ്ക്കാം. ജീവൻ നശിപ്പിക്കുന്ന സംസ്കാരമല്ല നിലനിൽക്കുന്ന സംസ്കാരം വളർത്താൻ രാഷ്ട്രീയ–സാമുദായിക–സാംസ്കാരിക–മതനേതൃത്വത്തിനും സർക്കാരുകൾക്കും കഴിയട്ടെ. "ഗുരു" എന്ന സിനിമയിലെപ്പോലെ ജനിച്ചുവീഴുന്ന കുഞ്ഞുങ്ങൾക്ക് "ഇലാമാ" പഴത്തിന്റെ നീരു നൽകി കാഴ്ചനഷ്ടപ്പെടുത്തുന്ന ജനതയെപ്പോലെ കണ്ണും കാതുമില്ലാത്ത ഒരു സമൂഹത്തിന്റെ സൃഷ്ടിയെപ്പറ്റി ആലോചിച്ചാലും നല്ലത്.... കാരണം ഒരു തിന്മയും കാണുകയും കേൾക്കുകയും ചെയ്യാതെ ജീവിയ്ക്കാമല്ലോ!



# ബലഹീനതയിൽ ബലമാകുന്ന ദൈവം

ഫാ. പി.വി. ജോൺ

ഞാൻ നിന്റെ കൂടെയിരുന്ന് നീ സംസാരിക്കേണ്ടത് നിനക്ക് ഉപദേശിച്ചുതരും. (പുറ. 4:12)

യഹോവയായ ദൈവം മോശയെ വിളിച്ച് ഒരു വലിയ ദൗത്യം ഏല്പിക്കുന്നു. മിസ്രയീമിലെ അടിമത്തത്തിൽ നിന്ന് യഹോവയുടെ ജനത്തെ വിടുവിച്ച് വാഗ്ദത്ത നാട്ടിൽ എത്തിക്കുകയെന്നതാണ് ആ മഹത്തായ ദൗത്യം. ദൈവത്തിന്റെ രക്ഷാ പദ്ധതിയിൽ മോശെയ്ക്കുള്ള പങ്ക് വലുതാണ്. ഒരു വലിയ ജനതയായി മാറിയ യിസ്രായേലിന്റെ വിമോചകനായിട്ടാണ് മോശ ഇവിടെ വിളിക്കപ്പെട്ടിരിക്കുന്നത്. മിസ്രയീമിലെ അടിമത്തത്തിൽ നിന്നുള്ള വിമോചനം, ദൈവപുത്രനായ മശിഹാ തമ്പുരാനിലൂടെ പിതാവാം ദൈവം ഒരുക്കിയ രക്ഷാ പദ്ധതി പ്രകാരം മാനവകുലത്തിനു ലഭിച്ച പാപത്തിൽ നിന്നും അതിന്റെ ഫലമായ മരണത്തിൽ നിന്നും ഉള്ള വിടുതലിന്റെ പ്രാഗ്രൂപമാണ്.

മിദ്യാന്യ പുരോഹിതനായ യിത്രോവിന്റെ ആടുകളെ മേയിച്ചും, ഭാര്യയും മക്കളുമുള്ള ഒരു കൊച്ചുകുടുംബത്തെ ക്ഷേമമായി പുലർത്തിയും സന്തുഷ്ടമായ ഒരു കുടുംബജീവിതം നയിച്ചുകൊണ്ടിരിക്കുമ്പോഴാണ് മോശയ്ക്ക് യഹോവയുടെ വിളി ഉണ്ടാകുന്നത്. അമ്മായിയപ്പനായ യിത്രോവിന്റെ ആടുകളെ മേയിച്ചുകൊണ്ടിരിക്കുമ്പോൾ യഹോവയുടെ പർവ്വതമായ ഹോറേബിൽ വച്ച് മുൾപ്പടർപ്പിന്റെ നടുവിൽ അഗ്നിജ്വാലയിൽ യഹോവയുടെ ദൂതൻ അവനു പ്രത്യക്ഷനാകുന്നു. മുൾപ്പടർപ്പു തീ പിടിച്ചു കത്തുന്നതും, അത് വെന്തുപോകുന്നതുമായ കാഴ്ച കണ്ട് അത്ഭുത പരതന്ത്രനായി അതെന്ത് എന്ന് അറിയുവാനായി മോശ അടുത്തു ചെല്ലുന്നു. അപ്പോൾ യഹോവ മുൾപ്പടർപ്പിൽ നിന്നുകൊണ്ട് മോശയെ വിളിച്ച് സംസാരിക്കുന്നു. അത് വിശുദ്ധസ്ഥലമാകയാൽ കാലിൽ നിന്ന് ചെരുപ്പ് ഊരിക്കളയുവാൻ യഹോവ ആവശ്യപ്പെട്ടു. അതിനുശേഷം മോശയെക്കുറിച്ചും യിസ്രായേലിനെക്കുറിച്ചുമുള്ള ദൈവത്തിന്റെ ഉദ്ദേശം അവനെ അറിയിക്കുന്നു. 'മിസ്രയീമിലുള്ള എന്റെ ജനത്തിനെ ഞാൻ കണ്ടു, ഊഴിയ വിചാരകന്മാർ നിമിത്തമുള്ള അവരുടെ നിലവിളി കേട്ടു; ഞാൻ അവരുടെ സങ്കടങ്ങൾ അറിയുന്നു. അവരെ അവിടെനിന്നു വിടുവിച്ച് പാലും തേനും ഒഴുകുന്ന ദേശത്തേക്ക് കൊണ്ടുപോകുവാൻ ഞാൻ ഇറങ്ങി വന്നിരിക്കുന്നു...... ആകയാൽ വരിക; എന്റ ജനമായ യിസ്രായേൽ മക്കളെ മിസ്രയീമിൽനിന്ന് പുറപ്പെടുവിക്കേണ്ടതിന് ഞാൻ നിന്നെ ഫറവോന്റെ അടുക്കൽ അയയ്ക്കും." എന്നിങ്ങനെ യഹോവ മോശയോട് അരുളിച്ചെയ്തു (പുറ. 2:7–10) തന്റെ ജനത്തിന്റെ കഷ്ടതയും നിലവിളിയും കാണുകയും കേൾക്കുകയും ചെയ്യുന്ന സ്നേഹനിധിയും കരുണാസമ്പന്നനുമായ പിതാവാം ദൈവത്തിന്റെ കരുതലും നടത്തിപ്പും എല്ലാം ഈ വാക്കുകളിൽ പ്രതിധ്വനിക്കുന്നു. മഹത്വവാനായ ഏശയാ ദീർഘദർശിയുടെ വാക്കുകൾ കേൾക്കുക: 'കർത്താവ് നിങ്ങൾക്ക് കഷ്ടത്തിന്റെ അപ്പവും ഞെരുക്കത്തിന്റെ വെള്ളവും മാത്രം തന്നാലും ഇനി നിന്റെ ഉപദേഷ്ടാവ് മറഞ്ഞിരിക്കുകയില്ല; നിന്റെ കണ്ണ് നിന്റെ ഉപദേഷ്ടാവിനെ കണ്ടുകൊണ്ടിരിക്കും, (യശ. 30:20) 'രക്ഷിപ്പാൻ കഴിയാതെവണ്ണം യഹോവ

യുടെ കൈ കുറുകിയിട്ടില്ല, കേൾപ്പാൻ കഴിയാതെ വണ്ണം അവന്റെ ചെവി മരുവായിട്ടുമില്ല (യെശ. 59:1).

യഹോവയുടെ നിയോഗം മോശെയ്ക്കു ഭയവും ആശങ്കയും ഉളവാക്കി. യിസ്രായേല്യനായ സഹോദരനെ മിസ്രയീമ്യന്റെ കൈയ്യിൽ നിന്നും രക്ഷിച്ചതിൽ നിന്നും ഉളവായ ഭീതിതമായ അനുഭവത്തിന്റെ ഓർമ്മ മോശെയുടെ മനസ്സിൽ നിന്നും മാഞ്ഞുപോയിട്ടില്ല. നിഷ്ഠൂരനായ ഫറവോന്റെ അടുക്കലേക്ക് തിരികെപ്പോകുക; മോശയ്ക്ക് ആലോചിക്കുവാൻ പോലും കഴിയുമായിരുന്നില്ല. അവൻ ഓരോ ഒഴികഴിവുകൾ പറഞ്ഞു നോക്കുന്നു." ഫറവോന്റെ അടുക്കൽ പോകുവാനും യിസ്രായേൽ മക്കളെ വിടുവിപ്പാനും ഞാൻ എന്തു മാത്രം ഉള്ളു' എന്നു മോശ ചോദിച്ചു. 'ഞാൻ നിന്നോടു കൂടെയിരിക്കും' എന്ന് യഹോവ അരുളിച്ചെയ്തു. യഹോവയുടെ ഈ വാഗ്ദത്തം മോശയ്ക്ക് പൂർണ്ണമായ ആത്മബലം നൽകിയില്ല' പിതാക്കന്മാരുടെ ദൈവം എന്നെ അയച്ചിരിക്കുന്നുവെന്ന് പറയുമ്പോൾ അവന്റെ നാമമെന്തെന്ന് അവർ എന്നോടു ചോദിച്ചാൽ എന്തു പറയണ'മെന്നായി മോശയുടെ സംശയം. "ഞാനാകുന്നവൻ ഞാനാകുന്നു, ഞാനാകുന്നുവെന്നുള്ളവൻ എന്നെ നിങ്ങളുടെ അടുക്കൽ അയച്ചിരിക്കുന്നു എന്നു പറയുവാൻ യഹോവ ഉപദേശിച്ചു. 'യിസ്രായേൽ ജനം എന്നെ വിശ്വസിച്ചില്ലെങ്കിലോ? എന്നായി മോശയുടെ ചോദ്യം. യഹോവ മോശയെക്കൊണ്ട് രണ്ട് അത്ഭുതങ്ങൾ പ്രവർത്തിപ്പിച്ചു. മോശയുടെ കയ്യിലിരുന്ന വടി താഴെ ഇട്ടപ്പോൾ സർപ്പമായി മാറുകയും, വാലിൽ പിടിച്ചു പൊക്കിയപ്പോൾ അതു വടിയായി തീരുകയും ചെയ്തു. കൈ മാറിടത്തിൽ ഇട്ടപ്പോൾ അത് വെളുത്തു പോകുകയും വീണ്ടും മാറിടത്തിൽ വച്ചപ്പോൾ പഴയതുപോലെ ആകുകയും ചെയ്തു. മൂന്നാമത് ഒരത്ഭുതം കൂടെ ചെയ്യുവാൻ യഹോവ മോശയോടു പറഞ്ഞു. നദിയിലെ വെള്ളം കോരി ഉണങ്ങിയ നിലത്ത് ഒഴിക്കുമ്പോൾ അത് രക്തമായി തീരും അവസാനം ഈ ദൗത്യത്തിൽ നിന്ന് ഒഴിവാക്കാനായി മോശ തന്റെ ബലഹീനതയെക്കുറിച്ച് പറയുന്നു. "മുമ്പെ തന്നെയും നീ അടിയനോടു സംസാരിച്ചശേഷവും ഞാൻ വാക്സാമർത്ഥ്യമുള്ളവനല്ല; ഞാൻ വിക്കനും തടിച്ച നാവുള്ളവനുമാകുന്നു." അതിന് യഹോവ അവനോടു പറഞ്ഞു. 'മനുഷ്യന് വായ് കൊടുക്കുന്നത് ആർ? അല്ല ഊമനെയും ചെകിടനെയും കാഴ്ചയുള്ളവനെയും കുരുടനെയും ഉണ്ടാക്കിയത് ആർ? യഹോവയായ ഞാനല്ലയോ? ആകയാൽ നീ ചെല്ലുക, ഞാൻ നിന്റെ വായോടുകൂടെയിരുന്ന് നീ സംസാരിക്കേണ്ടത് നിനക്ക് ഉപദേശിച്ചു തരും."

ദൈവവിളിയുടെ ചില പ്രത്യേകതകൾ ഈ ഭാഗത്ത് ദർശിക്കാൻ കഴിയും. വിളിക്കുന്ന ദൈവവും വിളിക്കപ്പെടുന്ന മനുഷ്യനുമാണ് പ്രധാന ചിന്താവിഷയം. തന്നെക്കൊണ്ട് സാദ്ധ്യമല്ലായെന്ന് വ്യക്തമായി അറിയാവുന്ന ഒരു ദൗത്യത്തിനായിട്ടാണ് മോശയെ യഹോവ നിയോഗിക്കുന്നത്. ഞാൻ അയോഗ്യനാണെന്ന് മോശ തന്നെ സമ്മതിക്കുമ്പോൾ യഹോവയായ ദൈവം മോശയിൽ എന്തു യോഗ്യതയാണ് കാണുന്നത്. ഫറവോന്റെ കൊട്ടാരത്തിൽ താമസിച്ച് അന്ന് ലഭ്യമായിരുന്ന എല്ലാ വിജ്ഞാനവും നേടി എന്നതു മാത്രമാണോ അവന്റെ യോഗ്യത. ഏഴാമദ്ധ്യായം ഏഴാംവാക്യത്തിൽ നാം ഇപ്രകാരം വായിക്കുന്നു. 'അവർ ഫറവോനോടു സംസാരിച്ച കാലത്ത് മോശയ്ക്ക് 80 വയസ്സും അഹറോന് 83 വയസ്സും ആയിരുന്നു. ഈ പ്രസ്താവം വളരെ ശ്രദ്ധയാകർഷിക്കുന്നു. ദൈവവിളിക്ക് പ്രത്യേക പ്രായപരിധിയില്ലായെന്ന് യെര. 1:6 വ്യക്തമാക്കുന്നു. യിരമ്യാവിനെ ദൈവം വിളിച്ചപ്പോൾ അവൻ ബാലനായിരുന്നു നാം അവിടെ വായിക്കുന്നു. പിന്നെ മോശയെ 80-ാം വയസ്സിൽ വിളിച്ചതിന് എന്താണ് പ്രത്യേകത? ഒരു വലിയ ജനതതിയെ ഒരു പ്രതിസന്ധിയിൽ നിന്ന് വിടുവിച്ച് അവർക്കു നായകനായി ദീർഘകാലം അവരെ മരുഭൂമിയിലൂടെ നയിച്ച് കനാനിലെത്തിക്കുവാനാണ് യഹോവ മോശയെ വിളിച്ചിരിക്കുന്നത്. പിണങ്ങുകയും, കലഹിക്കുകയും, പരിഭവിക്കുകയും, പരാതിപ്പെടുകയും, പിറുപിറുക്കുകയും ചെയ്യുന്ന ഒരു വലിയ ജനക്കൂട്ടത്തിന് നായകനാകുന്നതിന് ചില യോഗ്യതകൾ അനുപേക്ഷണീയമാണ് പക്വതയും ധൈര്യവും വിശ്വസ്തതയും സ്നേഹവും ദൈവവിശ്വാസവും ഒക്കെ അതിന് അനിവാര്യമാണ്. 80 നീണ്ടവർഷക്കാലം താൻ കടന്നുപോയ വ്യത്യസ്തങ്ങളായ ജീവിതാനുഭവങ്ങളും ജീവിതസാഹചര്യങ്ങളും മോശയെ ഈയൊരവസ്ഥയിൽ കൊണ്ടെത്തിച്ചിരുന്നു. മറ്റൊരു വിധത്തിൽ പറഞ്ഞാൽ മോശെയുടെ ജീവിതത്തിൽ കടന്നുവന്ന സുഖദുഃഖ സമ്മിശ്രമായ എല്ലാ ജീവിതാനുഭവങ്ങളും ഏല്പിക്കുന്ന ദൗത്യനിർവ്വഹണത്തിന് ആവശ്യമായ എല്ലാ ഗുണവിശേഷങ്ങളും പ്രാപിക്കുവാനുള്ള മാർഗ്ഗങ്ങളായി ദൈവം ഒരുക്കിക്കൊടുത്തവയായിരുന്നു. സൗമ്യനായ മോശയെ വാർത്തെടുക്കുന്ന മൂശയായിരുന്നു 80 വർഷക്കാലത്തെ ജീവിതാനുഭവങ്ങൾ. മാതാപിതാക്കളാലുള്ള പരിത്യജിക്കൽ, ഫറവോന്റെ കൊട്ടാരത്തിലെ ജീവിതം, സ്വന്തജനത്തിന്റെ തള്ളിപ്പറച്ചിൽ, എല്ലാം ഉപേക്ഷിച്ചുള്ള ഓടിപ്പോക്ക് മിദ്യാന്യദേശത്തെ ആട്ടിടയവാസം, എല്ലാം എല്ലാം ദൈവം മോശയെ

മോശെയാക്കുവാനായി നൽകിയ അനുഭവങ്ങളായി രുന്നു. വർത്തമാനകാലത്തിൽ വന്നു ഭവിക്കുന്ന അനുഭവങ്ങളുടെ അർത്ഥവ്യാപ്തിയും ലക്ഷ്യവും ഭാവികാലങ്ങളിലാണ് വെളിവാകുക. വർത്തമാന കാലത്ത് അത് ഗ്രഹിക്കാൻ കഴിയാത്തതിനാൽ അത് നമുക്ക് അലോരസം ഉളവാക്കുന്നു. ദൈവ ത്തിന്റെ വഴികളും പദ്ധതികളും നിഗൂഡതകളും മനുഷ്യബുദ്ധിക്ക് ഗ്രഹിക്കാൻ കഴിയാത്തതുമാ ണെന്ന സത്യം ഇവിടെയും വെളിവാകുന്നു.

മോശയെക്കുറിച്ച് ശ്രദ്ധാപൂർവ്വം പഠിക്കു മ്പോൾ മോശെക്കുണ്ടായ ദുരനുഭവങ്ങളെല്ലാം എങ്ങനെ നേതൃസ്ഥാനത്തിനുള്ള യോഗ്യത നൽകുന്ന വഴികളായിത്തീർന്നുവെന്നു മനസ്സിലാ ക്കുവാൻ കഴിയും. മൂന്നുമാസം മാത്രം പ്രായമായ കുഞ്ഞിന് ഉണ്ടാകാവുന്ന ഏറ്റവും വലിയ ദുര്യോ ഗമാണ് മാതാപിതാക്കളാലുള്ള ഉപേക്ഷിക്കൽ. പക്ഷെ, അത് ഫറവോന്റെ കൊട്ടാരത്തിൽ ജീവി ക്കുവാനും സകല വിജ്ഞാനവും ആർജ്ജിക്കുവാ നുമുള്ള അവസരം ഒരുക്കിക്കൊടുത്തു. അപ്പോ. 7:22 ൽ മോശയെക്കുറിച്ചു പറയുന്നത് ശ്രദ്ധിക്കു ക: "മോശ മിസ്രയീമ്യരുടെ സകലജ്ഞാനവും അഭ്യസിച്ചു. വാക്കിലും പ്രവൃത്തിയിലും സമർത്ഥ നായി തീർന്നു. സ്വന്തം ജനം തന്നെ വിശ്വസി ക്കാതെ തള്ളിക്കളയുകയും ഫറവോന്റെ അനിഷ്ട ത്തിന് ഇടയാകുകയും ചെയ്ത് മിദ്യാനിലേക്ക് ഓടി പ്പോയതാകട്ടെ ദൈവവിളിക്ക് വഴി തെളിക്കുകയു മായിരുന്നു. എബ്രാ.11:24–26 വാക്യങ്ങൾ ശ്രദ്ധിക്കു ക "വിശ്വാസത്താൽ മോശ വളർന്നപ്പോൾ പാപ ത്തിന്റെ താല്ക്കാലിക ഭോഗത്തെക്കാളും ദൈവ ജനത്തോടുകൂടെ കഷ്ടമനുഭവിക്കുന്നത് തെരഞ്ഞെ ടുത്തു. പ്രതിഫലം നോക്കിയതുകൊണ്ട് ഫറ വോന്റെ പുത്രിയുടെ മകനെന്ന് വിളിക്കപ്പെടുന്നത് നിരസിക്കുകയും മിസ്രയീമിലെ നിക്ഷേപങ്ങളെ ക്കാൾ ക്രിസ്തുവിന്റെ നിന്ദ വലിയ ധനമെന്ന് എണ്ണുകയും ചെയ്തു" മാത്രമല്ല, മിസ്രയീമിലെ എല്ലാ സൗഭാഗ്യങ്ങളും ഉപേക്ഷിച്ച് ഒരാട്ടിടയനായി ദീർഘകാലം ജീവിച്ചതിനാൽ കരഗതമായ സ്വഭാവ സംസ്കരണത്തെക്കുറിച്ചാണ് സംഖ്യാ. 12:3 ൽ നാം വായിക്കുന്നത്. "മോശയെന്ന പുരുഷനോ ഭൂതല ത്തിലുള്ള സകല മനുഷ്യരിലും അതിസൗമ്യനാ യിരുന്നു."

ദൈവവിളി കേൾക്കുന്ന മനുഷ്യന്റെ സ്വാഭാ വിക പ്രതികരണം മോശയിലൂടെ നമുക്ക് വായി ച്ചെടുക്കുവാൻ കഴിയുന്നു. വലിയ പ്രശ്നങ്ങളൊ ന്നുമില്ലാതെ സമാധാനപൂർണ്ണമായ ഒരു കുടുംബ ജീവിതം നയിക്കുമ്പോഴാണ് മോശയ്ക്ക് ഈ വിളി ഉണ്ടാകുന്നത്. ഇങ്ങനെയൊക്കെ അങ്ങ് ജീവിച്ചാൽ പോരേ! എന്തിന് ഈ പ്രശ്നങ്ങളെല്ലാം വെറുതെ എടുത്ത് തലയിൽ വയ്ക്കണം എന്ന ചിന്ത മനു ഷ്യസഹജവും സ്വാഭാവികവുമാണ്. നാം ജീവി ക്കുന്ന സമൂഹത്തോടു കാട്ടേണ്ട പ്രതിബ ദ്ധതയില്ലായ്മയാണ് അതിനു കാരണം. സാമൂഹ്യ പ്രശ്നങ്ങളോട് ഭൂരിപക്ഷവും കാട്ടുന്ന നിസംഗ മനോഭാവം ദൈവവിളിയോടു കാട്ടുന്ന നിഷേധാ ത്മക സമീപനമാണെന്ന സത്യം ആനുഷംഗിക മായി സൂചിപ്പിക്കട്ടെ മോശയുടെ ആദ്യപ്രതികര ണവും അനുകൂലമായിരുന്നില്ല. മോശെ പറയുന്ന ചില ന്യായങ്ങൾ ഇത് വ്യക്തമാക്കുന്നു. ഫറ വോന്റെ അടുക്കൽ പോകുവാനും യിസ്രായേൽ മക്കളെ മിസ്രയീമിൽ നിന്ന് വിടുവിക്കുവാനും ഞാൻ എന്തുമാത്രമുള്ളൂ! എന്ന മോശയുടെ പ്രതി കരണത്തിൽ വെറും വിനയം മാത്രമല്ല പ്രകടമാ ക്കുന്നത് ഈ നേതൃസ്ഥാനം ഏറ്റെടുക്കുന്നതിന് പ്രതിബന്ധമായി നിൽക്കുന്ന രണ്ട് കാര്യങ്ങൾ മോശെയുടെ മനസ്സിൽ തെളിഞ്ഞു നിൽക്കുന്നുണ്ട്. അതിന്റെ പ്രഥമവും പ്രധാനവുമായത് ഫറ വോനെക്കുറിച്ചുള്ള ഭയമാണ്. മിസ്രയീമിൽ നിന്ന് മോശ ഓടിപ്പോകുന്നത് ഫറവോനെ ഭയന്നിട്ടാണ ല്ലോ പുറ. 2:15 ഫറവോന്റെ ഈ കാര്യം കേട്ടാറെ മോശയെ കൊല്ലുവാൻ അന്വേഷിച്ചു. മോശ കാര്യം കേട്ടാറെ ഫറവോന്റെ സന്നിധിയിൽ നിന്ന് ഓടിപ്പോ യെന്ന് രേഖപ്പെടുത്തിയിരിക്കുന്നു. ആ ഫറവോന്റെ മുൻപാകെ എങ്ങനെ ധൈര്യമായി കടന്നുചെല്ലും. ഭവിഷ്യത്തുകളെക്കുറിച്ചുള്ള ഈ ചിന്ത മോശ യിൽ ഭയം ഉളവാക്കിയിരുന്നു. മോശയ്ക്ക് ധൈര്യം നൽകുവാനായി യഹോവ പറഞ്ഞു: 'ഞാൻ നിന്നോടു കൂടെ ഇരിക്കും' ഭയപ്പെടേണ്ട എന്നു പറ യുന്നുവെങ്കിലും ഭയപ്പെടേണ്ട കാര്യമില്ലെന്ന് മോശയെ യഹോവ ബോദ്ധ്യപ്പെടുത്തുകയായിരു ന്നു. വി. വേദപുസ്തകത്തിൽ ഏറ്റവും കൂടുതൽ പ്രാവശ്യം പ്രയോഗിച്ചിട്ടുള്ള പദമാണ് 'ഭയപ്പെ ടേണ്ട' എന്നത്. വി. വേദപുസ്തകം നൽകുന്ന വലിയ സന്ദേശവുമതാണ്. ദൈവം കൂടെയുണ്ട് എന്ന സത്യത്തെക്കുറിച്ചുള്ള ഉറച്ച ബോധമാണ് ഭയ രഹിതമായി ജീവിക്കുവാൻ നമ്മെ പ്രാപ്തമാക്കു ന്നത്. യെശയ്യാ പ്രവാചകനിലൂടെ ദൈവം നൽകുന്ന വലിയ സന്ദേശവുമതാണ്. "ഭയപ്പെടേ ണ്ട, ഞാൻ നിന്നെ വീണ്ടെടുത്തിരിക്കുന്നു, ഞാൻ നിന്നെ പേർ ചൊല്ലി വിളിച്ചിരിക്കുന്നു. നീ എനി ക്കുള്ളവൻ തന്നെ നീ വെള്ളത്തിൽ കൂടെ കടക്കു മ്പോൾ ഞാൻ നിന്നോടുകൂടെ ഇരിക്കും; നീ നദി കളിൽകൂടി കടക്കുമ്പോൾ അവ നിന്റെ മീതെ കവി യുകയില്ല; നീ തീയിൽകൂടി നടന്നാൽ വെന്തുപോ കയില്ല; അഗ്നിജ്വാല നിന്നെ ദഹിപ്പിക്കുകയുമില്ല"

(യെശ. 43:1–3). ദൈവം നമ്മെ ഏല്പിക്കുന്ന ദൗത്യ നിർവ്വഹണത്തിൽ ഭയത്തിന് ഒരു സ്ഥാനവുമില്ല. എന്നാൽ നാം എല്ലായ്പ്പോഴും ആകുലരും വ്യാകുലരും ആയിത്തീരുന്നത് ഭയംമൂലമാണെന്നതാണ് സത്യം. ദൈവം നമ്മോടുകൂടെയുണ്ട് എന്ന ഉറപ്പും സധൈര്യവും വിശ്വാസവും ജീവിതവിജയത്തിന് അനിവാര്യമാണെന്ന് ഇവിടെ വെളിവാക്കുന്നു.

യിസ്രായേൽ ജനം തന്നെ അംഗീകരിക്കുകയും വിശ്വസിക്കുകയും ചെയ്യുമോ എന്ന കാര്യത്തിലും മോശക്കു സംശയം ഉണ്ട് കാരണം. യിസ്രായേൽ ജനം മിസ്രയീമിൽ ദുരിതമനുഭവിക്കുമ്പോൾ മോശ ഫറവോന്റെ കൊട്ടാരത്തിൽ സുഖം അനുഭവിക്കുകയായിരുന്നുവല്ലോ. എബ്രായനെ മിസ്രയീമ്യൻ അടിക്കുന്നത് കണ്ടിട്ട് സ്വന്തം സഹോദരങ്ങളോടുള്ള സ്നേഹാധിക്യംകൊണ്ട് മിസ്രയീമ്യനെ മോശ അടിച്ചുകൊന്നു കുഴിച്ചുമൂടി, പിന്നീട് രണ്ട് യിസ്രായേൽക്കാർ തമ്മിൽ ശണ്ഠയിടുന്നത് കണ്ടിട്ട് സമാധാനം പറയുവാൻ ചെന്ന മോശയോടുള്ള യിസ്രായേല്യന്റെ പ്രതികരണം ഇപ്പോഴും മായാതെ മനസ്സിൽ കിടപ്പുണ്ട്. “നിന്നെ ഞങ്ങൾക്ക് പ്രഭുവും ന്യായാധിപനും ആക്കിയത് ആർ? മിസ്രയീമ്യനെ കൊന്നതുപോലെ ഞങ്ങളെയും കൊല്ലുവാൻ ഭാവിക്കുന്നുവോ? (പുറ. 2:14) തന്നെ അവർ ഒരു നേതാവായി അംഗീകരിക്കുകയില്ലായെന്ന് ഈ വാക്കുകൾ വ്യക്തമാക്കുന്നു. ഇത് ഒരാളുടെ മാത്രം അഭിപ്രായമല്ല. യിസ്രായേൽ ജനതയുടെ മുഴുവൻ മനോഭാവമായി ബുദ്ധിമാനായ മോശെ വായിച്ചെടുത്തതുകൊണ്ടുകൂടെയാണ് അവൻ അവിടെ നിന്ന് പാലായനം ചെയ്തത്. എന്നാൽ എല്ലാ പ്രശ്നങ്ങൾക്കും യഹോവ പരിഹാരകനാണെന്ന് മോശയെ ദൈവം ബോദ്ധ്യപ്പെടുത്തുന്നത് മൂന്നു നാല് അദ്ധ്യായങ്ങളിൽ നാം കാണുന്നു.

ഇതെല്ലാം സത്യമാണെന്ന് ബോദ്ധ്യമായെങ്കിലും ദൗത്യം ഏറ്റെടുക്കാൻ മോശെ വൈമുഖ്യം കാണിക്കുന്നു. തന്റെ ബലഹീനതയാണ് മോശെ അതിനു കാരണമായി പറയുന്നത്. ബലഹീനനെ ബലവാനാക്കി തന്റെ ദൗത്യം ഏല്പിക്കുന്ന യഹോവയായ ദൈവം. “ഞാൻ നിന്റെ വായോടുകൂടെ ഇരുന്നു നീ സംസാരിക്കേണ്ടത് ഞാൻ നിനക്ക് ഉപദേശിച്ചുതരും; സഹോദരനായ അഹറോനെ അവന് കൂട്ടായി നല്കി'' 'നീ അവനോടു സംസാരിച്ച് അവന് വാക്കു പറഞ്ഞുകൊടുക്കണം. ഞാൻ നിന്റെ വായോടും അവന്റെ വായോടും കൂടെയിരിക്കും' ഒരു പ്രവാചകൻ ദൈവത്തിന്റെ നാവാണ് യിര.1:9. 'പിന്നെ യഹോവ കൈനീട്ടി എന്റെ വായെ തൊട്ടു. ഞാൻ എന്റെ വചനങ്ങളെ നിന്റെ വായിൽ തന്നിരിക്കുന്നു. അതുകൊണ്ടു തന്നെയാണ് പ്രവാചകന്മാർ 'സൈന്യങ്ങളുടെ ദൈവമായ യഹോവ അരുളിച്ചെയ്യുന്നു' എന്നു പറയുന്നതും. മോശ ദീർഘദർശിമാരിൽ തലവനായിരുന്നു. കർത്താവ് തന്റെ ശിഷ്യന്മാർക്കു നൽകിയ വാഗ്ദത്തം ഇവിടെ സ്മരണീയമാണ്. മത്തായി 10:19 ''എന്നാൽ നിങ്ങളെ ഏല്പിക്കുമ്പോൾ എങ്ങനെയോ എന്തോ പറയേണ്ടു എന്നു വിചാരപ്പെടേണ്ട. പറയാനുള്ളത് ആ നാഴികയിൽ തന്നെ നിങ്ങൾക്കു കിട്ടും. പറയുന്നതു നിങ്ങളല്ല, നിങ്ങളിൽ പറയുന്നത് നിങ്ങളുടെ പിതാവിന്റെ ആത്മാവത്രെ.'' ദൈവത്തിന്റെ ആത്മാവ് ബലഹീനമായതിനെ ബലപ്പെടുത്തുകയും കുറവുകളെ പരിഹരിക്കുകയും ചെയ്യുന്നു. ബലപ്പെടുത്തുന്ന കുറവുകളെ പരിഹരിക്കുന്ന ദൈവത്തിന്റെ കരങ്ങളിൽ നമ്മുടെ എല്ലാ ബലഹീനതകളോടും കുറവുകളോടും കൂടെ നമ്മെ സമർപ്പിക്കുമ്പോൾ തന്റെ ദൗത്യനിർവ്വഹണത്തിന് നമ്മെ പ്രാപ്തരാക്കും എന്ന വലിയ സത്യം മോശയിലൂടെ നമ്മെ ഉദ്ബോധിപ്പിക്കുന്നു. ❍

# സ്നേഹസങ്കീർത്തനം

**ലിബിൻ ഐ. പൗലോസ്**

**കവിത**

പാടുവാൻ നിൻ സങ്കീർത്തനം
മറന്നുപോയ് ഞാൻ,
തേടുവാൻ നിൻ വഴികളെ
കാണാതെ പോയി.
നിന്നിൽ ഞാൻ എന്നെ
കണ്ടില്ലേൻ ദേവാ-
നിന്നേ കാണുവാൻ, ഞാൻ
എന്നേതന്നേ നോക്കുവാൻ മുതിർന്നില്ല.
നിന്നാമം ഞാൻ അവഗണിച്ചു.
നിൻ ദേഹം ഞാൻ വലിച്ചെറിഞ്ഞു.
നിൻ സ്നേഹം എന്നേ
തേടി വന്നു,
നൽഹൃത്തായി നീ എന്നിൽ വന്നു.
ഈശാ-ഈ കീർത്തനം
പാടാം ഞാൻ നിനക്കായി,
“രക്ഷിതാവിനേ കാണ്ക ക്രൂശിന്മേൽ,
പാപിക്കായ് വെടിഞ്ഞ തൻ ജീവനേ-
രക്ഷിതാവിനേ.......
അവന്റെ സ്നേഹത്തേ-
ആ സ്നേഹ സങ്കീർത്തനത്തേ-
ക്രൂശിലേ ജീവനേ....”. ❍

ഏവൻഗേല്യോന്വ്യധ്യാനം

# ലോഗോസ്

ഫാ. നൈനാൻ കെ. ജോർജ്ജ്

**പെന്തിക്കോസ്തിക്കുശേഷം മൂന്നാം ഞായർ : യോഹന്നാൻ 6:35-46 (ജൂൺ 17)**

യേശുക്രിസ്തു പഴയനിയമത്തിൽ നിന്നും ഒരു വേദഭാഗം (പുറപ്പാട് 16:4-15) ഉദ്ധരിച്ച് അതിനെ തന്റെ ജീവിത സാഹചര്യവുമായി ബന്ധിപ്പിച്ചതിനുശേഷം സന്ദേശം നൽകുന്നത് ഇന്നത്തെ സുവിശേഷഭാഗത്തിന്റെ പ്രത്യേകതയാണ്. സന്ദേശത്തിൽ പ്രധാനമായും മൂന്നു ഘടകങ്ങൾ ഉണ്ട്. (1) ജീവന്റെ അപ്പം (35), (2) ഞാൻ സ്വർഗ്ഗത്തിൽ നിന്നിറങ്ങി വന്നിരിക്കുന്നു (38), (3) എന്റെ മാംസം ഭക്ഷണമാകുന്നു (51).

**ഞാൻ ജീവന്റെ അപ്പമാകുന്നു**

പഴയനിയമത്തിൽ 'സ്വർഗ്ഗത്തിൽ നിന്നുള്ള അപ്പം' എന്ന പ്രയോഗമാണുള്ളത് (സങ്കീ. 78:23,24); 'ജീവന്റെ അപ്പം' എന്നുള്ളതല്ല. പഴയനിയമത്തിൽ വചനത്തേയും ജ്ഞാനത്തേയും ഭക്ഷണവും അപ്പവുമായി പ്രതീകാത്മകമായി ചിത്രീകരിച്ചിട്ടുണ്ട് (ആമോ. 8:11). യേശു പറയുന്നു, "ദാഹിക്കുന്നവൻ എല്ലാം എന്റെ അടുക്കൽ വന്ന് കുടിക്കട്ടെ, എന്നിൽ വിശ്വസിക്കുന്നവന്റെ ഉള്ളിൽ നിന്ന് തിരുവെഴുത്ത് പറയുന്നതുപോലെ ജീവജലത്തിന്റെ നദികൾ ഒഴുകും" (യോഹ. 7:37,38). ദൈവത്തിന്റെ വചനം ഭക്ഷണവും പാനീയവും ആയിരിക്കുന്നതുപോലെ ദൈവിക ജ്ഞാനവും ഭക്ഷണവും പാനീയവുമാണ്. വചനവും ജ്ഞാനവും പരസ്പര പൂരകങ്ങളാണ്. വചനം ജ്ഞാനത്തിലേക്ക് നയിക്കുന്നു (പ്രഭാഷകൻ 24:21). ഭക്ഷണവും പാനീയവുമായി ദൈവജനത്തിന് ആസ്വദിക്കുവാൻ സ്വർഗ്ഗത്തിൽ നിന്നിറങ്ങിവന്ന വചനവും ജ്ഞാനവുമാണ് ക്രിസ്തു. യേശുക്രിസ്തു 'ദൈവജനത്തിന്റെ വചനം.' ആണ് മറ്റൊരർത്ഥത്തിൽ പറഞ്ഞാൽ 'ജീവന്റെ വചനം' യേശുക്രിസ്തുവിന്റെ അടുക്കലേക്കുള്ള ആഹ്വാനമാണിത്.

**സ്വർഗ്ഗത്തിൽ നിന്നിറങ്ങി വന്നിരിക്കുന്നു.**

പിതാവുമായുള്ള അഭേദ്യ ബന്ധത്തിലാണ് യേശുക്രിസ്തു ജീവിക്കുകയും പ്രവർത്തിക്കുകയും സംസാരിക്കുകയും ചെയ്തത്. കർത്താവിന്റെ പ്രബോധനങ്ങളുടെ ആധികാരികതയുടെ അടിസ്ഥാനം പിതാവാം ദൈവമാണ് (യോഹ. 12:49,50). യേശുക്രിസ്തു തനിക്കു പിതാവിനോടുള്ള ഐക്യതയുടെയും സ്വാതന്ത്ര്യത്തിന്റെയും പ്രഖ്യാപനമാണിവിടെ നിർവ്വഹിക്കുന്നത്. യേശുവിന്റെ പ്രവർത്തികളുടെ ആധികാരികതയും പിതാവാം ദൈവമാണ്. "ഞാൻ എന്റെ പിതാവിന്റെ പ്രവർത്തികൾ ചെയ്യുന്നില്ലെങ്കിൽ നിങ്ങൾ എന്നെ വിശ്വസിക്കേണ്ട" (യോഹ. 10:37). യേശു ശാബതിൽ ചെയ്ത എല്ലാ അത്ഭുത പ്രവർത്തികളേയും ന്യായീകരിച്ചതും പഠിപ്പിച്ചതും തന്റെ പിതാവ് സദാ പ്രവർത്തന നിരതനാണെന്നു പറഞ്ഞുകൊണ്ടാണ് (യോഹ. 5:19,20). ഈ വേദഭാഗം ആധുനിക ലോകത്തിലെ മക്കളും പിതാക്കന്മാരും തമ്മിലുള്ള ബന്ധത്തിലേക്ക് വിരൽ ചൂണ്ടുന്നു. ആഴമായ ബന്ധമാണോ മക്കളും പിതാക്കന്മാരും തമ്മിലുള്ളതെന്ന ഒരു ചോദ്യം ഇവിടെ കാര്യമാത്ര പ്രസക്തമായ ഒന്നായിത്തീരുന്നു.

**നിത്യ ഭക്ഷണം**

സ്വർഗ്ഗത്തിൽ നിന്നിറങ്ങിവന്ന സാക്ഷാൽ ജീവന്റെ അപ്പമായ ക്രിസ്തു ലോകത്തിന്റെ ഭക്ഷണമായി. തന്നിലൂടെ ലോകത്തിനു ജീവന്റെ ചൈതന്യം നൽകുവാൻ തന്റെ ശരീരം ഭക്ഷണമായും തന്റെ രക്തം പാനീയവുമായി മനുഷ്യവർഗ്ഗത്തിനു നൽകി. ജീവജ്ഞാനമായ ക്രിസ്തു ചരി

ത്രത്തിൽ തന്റെ സാന്നിദ്ധ്യം വെളിപ്പെടുത്തുന്നത് ഈ ശരീരത്തിലൂടെയാണ്. വി. കുർബ്ബാനയിൽ സംബന്ധിക്കുന്ന ഓരോ വിശ്വാസിയും ഈ കൂദാശയിൽ തനിക്കായി സന്നിഹിതനാവുന്ന യേശുവിനെ ദർശിക്കുവാനും നൽകപ്പെടുന്ന യേശുവിനെ സ്വീകരിക്കുവാനും തയ്യാറാകുമ്പോഴാണ് ക്രിസ്തുവിൽ നാം ജീവിക്കുന്നത്.

**പെന്തിക്കോസ്തിക്കുശേഷം നാലാം ഞായർ : ലൂക്കോസ് 10:1-16 (ജൂൺ 24)**

യേശു ക്രിസ്തു എഴുപത് പേരെ തെരഞ്ഞെടുത്ത് ഈരണ്ടായി അധികാരപ്പെടുത്തി അയച്ച സംഭവമാണ് ഇന്നത്തെ സുവിശേഷഭാഗം. ഈ സംഭവം ലൂക്കോസ് മാത്രമാണ് രേഖപ്പെടുത്തിയിരിക്കുന്നത്. എഴുപത് പേരെ തെരഞ്ഞെടുത്ത് അയയ്ക്കുന്നതിലൂടെ മനുഷ്യവർഗ്ഗം മുഴുവന്റെയും സുവിശേഷീകരണമാകാം കർത്താവ് ഉദ്ദേശിക്കുന്നത്. യഹൂദ നിയമമനുസരിച്ച് രണ്ടു പേരുടെ സാക്ഷ്യത്തിനാണ് ഇവരെ ഈരണ്ടായി അയച്ചത്.

**സുവിശേഷീകരണത്തിന്റെ വ്യക്തത**

സുവിശേഷ വേല എഴുപത് പേരിൽ മാത്രം ഒതുങ്ങി നിൽക്കുന്നതല്ല. ഇവരെ അയക്കുമ്പോൾ തന്നെ കൂടുതൽ ആളുകളുടെ ആവശ്യകത കർത്താവ് ഉറപ്പു വരുത്തുന്നു: “കൊയ്ത്തു വളരെയുണ്ട് സത്യം, വേലക്കാരോ ചുരുക്കം; ആകയാൽ കൊയ്ത്തിന്റെ യജമാനനോട് തന്റെ കൊയ്ത്തിനു വേലക്കാരെ അയക്കേണ്ടതിനു അപേക്ഷിപ്പിൻ.” സുവിശേഷ പ്രവർത്തകനു തന്റെ ദൗത്യത്തെക്കുറിച്ച് വ്യക്തമായ ദർശനം ഉണ്ടാകണം. അതുകൊണ്ടാണ് വഴിയിൽ വച്ച് ആരേയും വന്ദനം ചെയ്യരുതെന്ന് പ്രബോധിപ്പിക്കുന്നത്. ഇതിന് ആക്ഷരിക വ്യാഖ്യാനം നൽകുന്നത് അപകടമായിരിക്കും. എവിടേക്ക് ലക്ഷ്യം വയ്ക്കുന്നുവോ ആ ലക്ഷ്യ സ്ഥാനത്തെത്തുന്നതുവരെ മറ്റൊന്നും സ്വാധീനിക്കുവാൻ പാടില്ല.

**സുവിശേഷീകരണം വിശാലാർത്ഥത്തിൽ**

ക്രിസ്തുവിനെ പ്രസംഗിക്കുക, സഭയിലേക്ക് ആളുകളെ ചേർക്കുക ഇവകളിൽ മാത്രം ഒതുങ്ങി നിൽക്കുന്നതല്ല സുവിശേഷീകരണം. മനുഷ്യൻ എക്കാലവും നേരിടുന്ന വെല്ലുവിളികളെ ക്രിസ്തുവിന്റെ ആത്മാവോടെ നേരിടുവാൻ അവനെ പ്രാപ്തനാക്കുന്ന എല്ലാ ശുശ്രൂഷകളും സുവിശേഷീകരണം എന്ന പ്രതിഭാസത്തിൽ ഉൾപ്പെട്ടിരിക്കുന്നു. ദാരിദ്ര്യം, ഉച്ചനീചത്വങ്ങൾ, അഴിമതി, തൊഴിലില്ലായ്മ, മതമൗലികവാദം, മദ്യം, ലഹരി വസ്തുക്കൾ ആദിയായ തിന്മകളോട് ഫലപ്രദമായി പ്രതികരിക്കേണ്ടിയിരിക്കുന്നു. മനുഷ്യ ജീവിതത്തിന്റെ സമസ്ത മേഖലകളേയും സ്പർശിക്കുന്ന സമഗ്ര വിമോചനമാണ് സുവിശേഷീകരണം. യേശു ക്രിസ്തു ലക്ഷ്യമിട്ട സുവിശേഷീകരണം പ്രായോഗിക ജീവിതത്തിന്റെ വിവിധ മാനങ്ങൾ അന്വേഷിച്ചുള്ളതായിരുന്നു. സങ്കീർണ്ണമായ ജീവിത പ്രശ്നങ്ങളിൽ ഉഴലുന്ന ആധുനിക മനുഷ്യനു സമാനതയില്ലാത്ത പ്രത്യാശയും സമാധാനവും നൽകുവാൻ കഴിയുന്ന പ. സഭയുടെ ശുശ്രൂഷയെന്നാണ് സുവിശേഷീകരണം വ്യക്തമാക്കുന്നത്.

**എല്ലാറ്റിനെയും ക്രിസ്തുവിൽ ഒന്നിപ്പിക്കുന്ന ദൈവരാജ്യം**

യേശുക്രിസ്തു തന്റെ പരസ്യശുശ്രൂഷ ആരംഭിക്കുന്നതുതന്നെ ‘ദൈവരാജ്യം’ പ്രസംഗിച്ചുകൊണ്ടാണ് (മർക്കോസ് 1:15). ദൈവപുത്രനായ യേശുക്രിസ്തുവിന്റെ മനുഷ്യാവതാര സന്ദേശം തന്നെ ദൈവരാജ്യമാണ്. ഭൂത, വർത്തമാന, ഭാവി കാലത്തിന്റെ ലക്ഷ്യവും ദൈവരാജ്യം തന്നെ. തകർന്നു പോയതായ എല്ലാറ്റിനെയും ഒരു കുടുംബത്തിൽ കൂട്ടിച്ചേർക്കുന്നതാണ് ദൈവരാജ്യവും അതിന്റെ വിവിധ ശുശ്രൂഷകളും. ‘എക്യുമെനിസം’ എന്ന ആശയം തന്നെ ഈ അർത്ഥതലത്തിൽ നിന്നാണാവിർഭവിച്ചത്. ഈ ശുശ്രൂഷ പരിശുദ്ധ സഭയെ ഭരമേൽപ്പിച്ചിരിക്കുന്നു. പൗലോസ് ശ്ലീഹായുടെ ഭാഷ്യം അനുസരിച്ച് ദൈവരാജ്യം “കാലത്തിന്റെ പൂർണ്ണതയിൽ സ്വർഗ്ഗത്തിലും ഭൂമിയിലുമുള്ള എല്ലാറ്റിനെയും ക്രിസ്തുവിൽ ഒന്നിപ്പിക്കുന്ന” (എഫേ. 1:10) ദൈവിക പദ്ധതിയുടെ സാക്ഷാത്ക്കാരമാണ് “സ്വർഗ്ഗത്തിലും ഭൂമിയിലുമുള്ള എല്ലാ വസ്തുക്കളെയും ക്രിസ്തുവിലൂടെ ദൈവത്തോടു അനുരഞ്ജിപ്പിക്കുന്ന” (കൊലോ. 1:20) “ദൈവം എല്ലാവർക്കും എല്ലാമാകുന്ന” (1 കൊരി. 15:28) ഒരു സാഹചര്യമാണ് ദൈവരാജ്യം.

**പെന്തിക്കോസ്തിക്കുശേഷം അഞ്ചാം ഞായർ : ലൂക്കോസ് 9:10-17 (ജൂലൈ 1)**

യേശുക്രിസ്തു തന്റെ സുദീർഘമായ പ്രസംഗം തീരുമ്പോൾ അവിടെ കൂടിയ ജനത്തിനു ഭക്ഷണം നൽകുവാൻ ശിഷ്യന്മാരോട് ആവശ്യപ്പെട്ടു. ജനക്കൂട്ടത്തിൽ ഒരുവന്റെ കൈവശം ഉണ്ടായിരുന്ന അഞ്ചപ്പവും രണ്ടു മീനും കൊണ്ട് അയ്യായിരത്തിലധികം വരുന്നവർക്ക് ഭക്ഷണം നൽകി തൃപ്തിപ്പെടുത്തിയ സംഭവമാണ് ഇന്നത്തെ വേദഭാഗം. ക്രൈസ്തവ സാക്ഷ്യത്തിനു സാമൂഹ്യ പ്രതിബദ്ധത കൂടിയേ തീരു എന്ന് കർത്താവ് ഈ സംഭവത്തിലൂടെ പഠിപ്പിക്കുന്നു.

**ക്രൈസ്തവ ആദ്ധ്യാത്മീകതയും സാമൂഹിക പ്രതിബദ്ധതയും**

സമൂഹത്തിന്റെ ഭൗതീകാവശ്യങ്ങൾക്ക് നേരെ നിസ്സംഗത കാണിച്ച ശിഷ്യന്മാർ പുരുഷാരത്തെ സന്ധ്യയായപ്പോൾ അവരവരുടെ വീടുകളിലേക്ക് തിരിച്ചയയ്ക്കുവാൻ ആവശ്യപ്പെട്ടു. ഇത് യേശുക്രിസ്തുവിന് വളരെ വേദന ഉളവാക്കി. ശിഷ്യന്മാർക്ക് താക്കീത് നൽകി അവരോടാവശ്യപ്പെടുന്നു-“നിങ്ങൾ തന്നെ അവർക്ക് ഭക്ഷിപ്പാൻ കൊടുപ്പീൻ” ക്രിസ്തീയ ദർശനത്തിൽ കാര്യവിചാരകത്വം

എന്നത് മാതൃകാപരമായ നേതൃത്വം നൽകേണ്ട സമയത്ത് നിഷ്ക്രിയരായി നോക്കിനിൽക്കുകയോ സമൂഹത്തിന്റെ ആവശ്യം ഏതുമില്ല എന്നു ചിന്തിക്കുന്നതുമല്ല നേരേമറിച്ച് ക്രിയാത്മകമായി പ്രതികരിക്കുകയെന്നതാണ്. സമൂഹം പ്രതിസന്ധിയിലായിരിക്കുമ്പോഴാണ് നേതൃത്വത്തിനു ഏറ്റവും കൂടുതൽ പ്രവർത്തിക്കാനുള്ളത്. ആവശ്യക്കാരന്റെ അല്ലെങ്കിൽ എളിയവന്റെ ആവശ്യങ്ങൾക്ക് നേരേ കണ്ണടയ്ക്കുന്ന യേശുവിന്റെ കാലത്തെ യഹൂദമതത്തിലെ നേതൃത്വത്തെ യേശു നിശ്ചിതമായി വിമർശിച്ചിട്ടുണ്ട്. ജനത്തിന്റെ പ്രതിസന്ധിയും ബുദ്ധിമുട്ടുമൊക്കെയായിരിക്കണം നേതൃത്വത്തിന്റെ ശ്രദ്ധ. ദരിദ്രർക്ക് വിരുന്നൊരുക്കി അവരെ തൃപ്തിപ്പെടുത്തുന്ന യേശുക്രിസ്തുവിന്റെ ശുശ്രൂഷാശൈലി ഇന്ന് സൂക്ഷ്മതയോടെ സഭ കൈകാര്യം ചെയ്യേണ്ടിയിരിക്കുന്നു.

**ക്രൈസ്തവശുശ്രൂഷയിലെ കൂട്ടുത്തരവാദിത്വം**

ഇവിടെ ഭക്ഷണം കൊടുക്കുന്നതിനുള്ള ഉത്തരവാദിത്വം യേശു താൻ തിരഞ്ഞെടുത്തിരിക്കുന്ന ശിഷ്യന്മാരെ ഏൽപ്പിച്ചു. ഏകാധിപത്യത്തിൽ നിന്നും കൂട്ടുത്തരവാദിത്വത്തിലേക്ക് ക്രിസ്തീയ ശുശ്രൂഷ വഴിമാറണമെന്ന ദർശനം കർത്താവ് ഇവിടെ പഠിപ്പിക്കുകയാണ്. ഇതിന്റെ പ്രതിധ്വനി സഭയിൽ ഉണ്ടാകണം. മറ്റുള്ളവരുടെ സഹകരണം തേടുന്നതിലും ചുമതലകൾ ഏൽപ്പിക്കുന്നതിലും വിമുഖത കാണിക്കുന്ന നേതൃത്വം സ്വാർത്ഥതയുടെ കൂട്ടുകാരാണ്. ഇവർ എല്ലാ പ്രവർത്തനങ്ങളുടെയും മഹത്വം തനിക്കു തന്നെ ലഭിക്കണമെന്ന് ആഗ്രഹിക്കുന്നു. ഉത്തരവാദിത്വങ്ങൾ നൽകി മറ്റുള്ളവരേയും കാര്യങ്ങൾ പരിശീലിപ്പിക്കണമെന്ന ക്രിസ്തുവിന്റെ കാഴ്ചപ്പാട് തന്നെയാണ് ക്രിസ്തീയ ശുശ്രൂഷയ്ക്ക് കരണീയം. ഭക്ഷണം കൊടുക്കുന്ന ഉത്തരവാദിത്വം ശിഷ്യന്മാരെ ഭരമേല്പ്പിക്കുമ്പോഴും ശിഷ്യന്മാരുടെ പരിമിതികളെപ്പറ്റി കർത്താവിനു പൂർണ്ണ ബോദ്ധ്യമുണ്ടായിരുന്നു. എന്നാൽ യേശു അവരെ ശക്തീകരിച്ച് ആത്മവിശ്വാസം നൽകി. സഭയുടെ ദൗത്യമിതാണ്. ശുശ്രൂഷകരെ ശക്തിപ്പെടുത്തുക. സഭയുടെ വിവിധ പ്രവർത്തനസരണികളിലേക്ക് പ്രാപ്തിയുള്ളവരെ കണ്ടെത്തി ചുമതല ഏല്പ്പിക്കുവാനുള്ള ആർജ്ജവത്വം നേതൃത്വ നിരയിൽ ഉണ്ടാകേണ്ടത് പ്രാധാന്യം അർഹിക്കുന്ന സംഗതിയാണ്.

**പെന്തിക്കോസ്തിക്കുശേഷം ആറാം ഞായർ : മത്തായി 15:32-39 (ജൂലൈ 8)**

ഏഴപ്പവും കുറച്ചു ചെറുമീനും കൊണ്ട് സ്ത്രീകളും പൈതങ്ങളും നാലായിരത്തോളം പുരുഷന്മാരും തിന്നു തൃപ്തരായ സംഭവമാണ് ഇന്നത്തെ സുവിശേഷഭാഗം. മോശ യഹോവയോട് പ്രാർത്ഥിച്ച് യിസ്രയേൽ ജനത്തിനു സ്വർഗ്ഗത്തിൽനിന്നും അപ്പം നൽകി പോഷിപ്പിച്ചിട്ടുണ്ട് (പുറ. 16; സംഖ്യാ. 11). ഏലീശാ പ്രവാചകൻ ഭക്ഷണത്തിനുവേണ്ടി തന്റെ അടുക്കൽ നിലവിളിച്ചവർക്ക് യഹോവയോട് പ്രാർത്ഥിച്ച് ഭക്ഷണം നൽകി തൃപ്തരാക്കിയിട്ടുണ്ട് (2 രാജാ. 4:1-4, 38-44). ഈ അത്ഭുതം പഴയനിയമ സംഭവത്തോട് സമാനതയുള്ളതാണ്. അഞ്ചപ്പത്തിന്റെ അതിശയം യഹൂദന്മാരെ ഉദ്ദേശിച്ചും ഏഴപ്പത്തിന്റേത് പുറജാതികളെ ഉദ്ദേശിച്ചുമാണെന്ന് രണ്ടും നടന്ന സ്ഥലങ്ങളുടെ പശ്ചാത്തലത്തിൽ ചിന്തിക്കുന്നവരും ഉണ്ട്.

ക്രിസ്തു പ്രബോധനത്തിന്റെ വശ്യത

റോമിന്റെ ആധിപത്യം, അടിമവേല, തൊഴിലില്ലായ്മ ഇവ മൂലം പലസ്തീനിലെ സാധാരണക്കാരന്റെ ജീവിതം യേശുവിന്റെ കാലഘട്ടത്തിൽ വളരെ ദുരിതപൂർണ്ണമായിരുന്നു. പുരോഹിതന്മാരും നിയമപണ്ഡിതന്മാരും റോമൻ ഭരണാധികാരികളോട് ചേർന്ന് സാധാരണക്കാരെ ചൂഷണം ചെയ്തിരുന്നു. ഈ സാഹചര്യത്തിൽ യേശുവിന്റെ പ്രസംഗം വളരെ ആശ്വാസം നൽകിയിരുന്നു. "ദരിദ്രന്മാരോട് സുവിശേഷം അറിയിപ്പാൻ കർത്താവ് എന്നെ അഭിഷേകം ചെയ്തിരിക്കയാൽ..." എന്ന കർത്താവിന്റെ വെളിപ്പെടുത്തൽ തന്റെ നയം വ്യക്തമാക്കി. അടിമത്വത്തിൽ കഴിയുന്ന ഒരു ജനത്തിന്റെ മുഴുവൻ പ്രതീക്ഷയായിട്ടാണ് ക്രിസ്തു വന്നത്. സമൃദ്ധിയായി ജീവൻ നൽകുവാൻ വന്ന കർത്താവ് വിശക്കുന്നവർക്ക് ഭക്ഷണം നൽകിയും, രോഗികൾക്ക് സൗഖ്യം നൽകിയും, ദുഃഖിതർക്ക് ആശ്വാസം നൽകിയും, ബധിരർക്ക് വിടുതൽ നൽകിയും മനുഷ്യന്റെ ഭൗമിക ആവശ്യങ്ങൾക്ക് പരിഹാരം നൽകി. സംഘടിതമല്ലാത്ത ഒരു സാമൂഹ്യ ചുറ്റുപാടിൽ ജീവിതം വഴിമുട്ടി നിന്ന ആയിരക്കണക്കിനു മനുഷ്യർ ആവേശത്തോടെയാണ് ക്രിസ്തുവിന്റെ പ്രസംഗം കേൾക്കുവാൻ ഒത്തുചേർന്നിരുന്നത്. കുത്തഴിഞ്ഞ സാമൂഹ്യ രാഷ്ട്രീയ ചുറ്റുപാടിൽ തങ്ങളുടെ ജീവിതത്തിന് ഒരു പുതിയ അർത്ഥതലം നൽകുവാൻ യേശുവിനു സാധിക്കും എന്ന വിശ്വാസത്തിലാണ് മൂന്നു ദിവസം സർവ്വതും മറന്ന് യേശുവിനെ കേട്ടുകൊണ്ടിരുന്നത്. ദൈവവചനം കേൾക്കേണ്ടതിന്റെ ആവശ്യകത ഇവിടെ സഭാജനം മനസ്സിലാക്കണം. പ്രബോധകന്മാർ യേശുവിന്റെ പ്രബോധനശൈലി സ്വീകരിച്ചാൽ കേൾവിക്കാർക്ക് മാനസാന്തരം സാദ്ധ്യമാകും.

**അഞ്ചപ്പവും ഏഴപ്പവും: സമാനതകളും വ്യത്യാസങ്ങളും**

രണ്ട് സംഭവങ്ങളും ഗലീല പ്രദേശത്താണ് നടന്നത്. അപ്പത്തേയും മീനിനേയും വർദ്ധിപ്പിച്ചതാണ് രണ്ടതിശയത്തിലേയും വിഷയം. കർത്താവ് രണ്ടിടത്തും വാഴ്ത്തി നുറുക്കി നൽകുന്നു. ശിഷ്യന്മാരാണ് രണ്ടിടത്തും വിളമ്പുന്നത്. രണ്ടു സംഭവവും കഴിഞ്ഞ് കർത്താവ് ബോട്ടു യാത്ര ചെയ്യുന്നു എന്നിവകളാണ് സമാനതകൾ. വ്യത്യാസങ്ങൾ നോക്കുമ്പോൾ ജനക്കൂട്ടത്തിന്റെ സംഖ്യ വെവ്വേറെയാണ് ഒന്ന് ഗലീല കടലിന്റെ വടക്കു കിഴക്കു

ഭാഗത്തും മറ്റേത് തെക്കുകിഴക്കു ഭാഗത്തുമാണ് സംഭവിച്ചത്. ആദ്യസംഭവത്തിൽ ജനത്തെ പുല്ലി ന്മേൽ പന്തിയായി ഇരുത്താനാണ് ആവശ്യപ്പെടു ന്നത്. രണ്ടാമത്തേതിൽ അങ്ങനെയല്ല. രണ്ട് വ്യത്യസ്ത കാലങ്ങളിൽ സംഭവിച്ചുവെന്ന സൂച നയാണ് ഇത് നൽകുന്നത്. പ്രാർത്ഥിച്ച് അപ്പം വർദ്ധിപ്പിച്ചതിനു ശേഷം നിറച്ചെടുത്ത അളവ് വ്യത്യസ്തമാണ്. ജനം യേശുവിനൊപ്പം മൂന്നുദി വസം പാർക്കുന്നുവെന്ന പരാമർശം ആദ്യത്തേ തിൽ ഇല്ല. സമാനതകളേക്കാൾ വ്യത്യാസങ്ങൾ കൂടുതലായത് കൊണ്ട് രണ്ടും വ്യത്യസ്ത സംഭ വങ്ങളായി കാണുന്നു.

**പെന്തിക്കോസ്തിക്കുശേഷം ഏഴാം ഞായർ : മർക്കോസ് 3:20–30 (ജൂലൈ 15)**

നന്മ പ്രവർത്തികളെ മോശമായി ചിത്രീകരി ക്കുകയും അതിനു നേതൃത്വം കൊടുക്കുന്നവരെ താറടിച്ചു കാണിക്കുകയും ചെയ്യുന്ന ഒരു കൂട്ടം എക്കാലവും സമൂഹത്തിനു ശാപമാണ്. പരിശുദ്ധാ ത്മാവിൽ തന്റെ ശുശ്രൂഷ നിർവ്വഹിക്കുന്ന യേശു വിനു ബുദ്ധിഭ്രമമുണ്ടെന്ന് ആരോപിക്കുകയും താൻ ചെയ്യുന്ന അത്ഭുത പ്രവർത്തികൾ ഭൂതങ്ങളുടെ തലവനായ ബേൾസബൂലിനെ കൊണ്ടാണ് പ്രവർത്തിക്കുന്നതെന്ന് ആക്ഷേപിക്കുകയും ചെയ്യുന്ന സംഭവമാണ് ഇന്നത്തെ വേദഭാഗം. തന്റെ ബന്ധുജനത്തിൽ നിന്നുപോലും യേശുവിന് പരി ഹാസം ഏല്ക്കേണ്ടതായി വരുന്നു. തന്നിൽ തന്നെം ചിദ്രിക്കുന്ന രാജ്യത്തിന്റെയും ഭവനത്തി ന്റെയും നാശത്തെപ്പറ്റി പറഞ്ഞുകൊണ്ട് പരിശുദ്ധാ ത്മാവിനെതിരെ ദൂഷണം പറയുന്നവർക്കുണ്ടാ കുന്ന നരകശിക്ഷയെ ഓർമ്മിപ്പിച്ചുകൊണ്ട് ശാസ്ത്രിമാർക്ക് കർത്താവ് ഇവിടെ മറുപടി നൽകു ന്നു.

**ഐക്യം–നന്മയുടെ ഉറവിടം** : എല്ലാ സംവിധാന ത്തിന്റെയും നിലനിൽപ്പിന്റെ അടിസ്ഥാനം ഐക്യ മാണ്. ആധുനിക ലോകത്ത് കുടുംബബന്ധങ്ങൾ ശിഥിലമായിക്കൊണ്ടിരിക്കുന്നു. അതിന്റെ വേലി യേറ്റം ക്രൈസ്തവ സമൂഹത്തിലും ശക്തമാകുന്നു. സ്നേഹം ഒരു ദിവ്യ അനുഭവമായി ആചരിക്കുന്ന വനു മാത്രമേ അപരനെ മാനിക്കുവാനും ഐക്യം നിലനിർത്തുവാനും കഴിയുകയുള്ളു. യേശുവിനെ വിമർശിക്കുന്നവർ സത്യം അറിയാഞ്ഞിട്ടല്ല പിന്നെ യോ, സത്യത്തെ അംഗീകരിച്ചാൽ തങ്ങളുടെ അധി കാരങ്ങൾ അവതാളത്തിലാകുമെന്ന ഭീതിയായിരു ന്നു.

**ഐക്യം – കുടുംബങ്ങളുടെ ഏറ്റം അനിവാര്യ മായ ഘടകം**

യേശു തന്നിൽ ചുമത്തിയ ആരോപണ ത്തിനു ഒരു പൊതു തത്വത്തിലൂടെയാണ് മറുപടി നൽകുന്നത്. ഒരു രാജ്യം അതിൽ തന്നെ നശിച്ചാൽ ആ രാജ്യത്തിനു നിലനിൽക്കുവാൻ കഴിയുകയി ല്ല. ഒരു ഭവനം അതിൽ തന്നെ നശിച്ചാൽ ആ ഭവ നത്തിനും നിലനിൽക്കുവാൻ കഴിയുകയില്ല. കുടും ബബന്ധങ്ങലെ താറുമാറാക്കുന്ന അനവധി ഘട കങ്ങൾ ഇന്ന് കുടുംബങ്ങളിലേക്ക് ചേക്കേറുന്നു. സമ്പത്ത്, അധികാരം, പ്രൗഢി, സാമൂഹ്യമാന്യത ഇവയൊക്കെയാണ് ഇന്ന് കുടുംബബന്ധങ്ങളെ നിർമ്മിക്കുന്നതും വളർത്തുന്നതും. അതുകൊണ്ട് ആർഭാടം, പൊങ്ങച്ചം, ധൂർത്ത് എന്നിവ ജീവിത ത്തിൽ വിളങ്ങിനിൽക്കുന്നു. കുടുംബജീവിതത്തിനു ശക്തി പകരേണ്ട വിശ്വാസത്തിന്റെയും ഭക്തിയു ടെയും പ്രാർത്ഥനയുടെയും സുവിശേഷത്തി ന്റെയും സ്ഥാനത്ത് ദൃശ്യ–ശ്രവ്യ മാധ്യമങ്ങൾ ഇടം തേടി. ഭൗമികതയുടെ നീരാളിപ്പിടുത്തത്തിൽ കുടുംബം കുടുംബത്തിന്റെ തന്നെ ഭദ്രതയ്ക്ക് എതി രായി പ്രവർത്തിക്കുന്നു. ലോകസുഖങ്ങൾ ആസ്വ ദിക്കുന്ന തത്രപ്പാടിൽ ഐക്യത്തിന്റെ അടിസ്ഥാന മായ സ്നേഹം ഭവനങ്ങളിൽനിന്നില്ലാതാകുന്നു. ദൈവസ്നേഹത്തിന്റെ ഐക്യത്തിൽ ജീവിക്കുന്ന വർക്കു മാത്രമേ കുടുംബത്തിന്റെ നിലനിൽപ്പ് സാധ്യമാക്കുവാൻ കഴിയുകയുള്ളു. ഇവിടെ യേശു ഈ സത്യം തുറന്നു കാട്ടുന്നു.

## കുടുംബ സംഗമവും അവാർഡ്ദാന ചടങ്ങും

പിരളശ്ശേരി സെന്റ് ജോർജ്ജ് ഓർത്ത ഡോക്സ് കാതോലിക്കേറ്റ് സിംഹാസനപ്പള്ളി യിലെ സെന്റ് തോമസ് പ്രാർത്ഥനാ യോഗ ത്തിന്റെ കുടുംബസംഗമം നടത്തപ്പെട്ടു. 10, +2 ക്ലാസ്സുകളിൽ വിജയികളായ കുട്ടികളെ മെമന്റോ നൽകി അനുമോദിച്ചു. സമ്മേളനത്തിന് വികാരി റവ. ഫാ. സി. പി. ചാക്കോ അദ്ധ്യക്ഷത വഹി ച്ചു. ശ്രീ. മാത്യു ഈപ്പൻ, ശ്രീ. കെ. ഒ. മാത്യു എന്നിവർ പ്രസംഗിച്ചു.

## ദൈവവിളിസംഘം

ഭദ്രാസന ദൈവവിളി സംഘത്തിന്റെ യോഗം 14/ 07/2012 (രണ്ടാം ശനിയാഴ്ച) 2.30 p. m. ന് ബഥേൽ അരമനയിൽ കൂടുന്നതാണ്. യുവാക്കന്മാരും/സ്ക്കൂൾ/ സണ്ടേസ്ക്കൂൾ തലങ്ങളിൽ 8–10 ക്ലാസ്സ് മുതൽ പഠിക്കുന്നവരുമായ വിദ്യാർത്ഥികൾക്ക് പങ്കെടുക്കാവുന്നതാണ്. സഭാപാരമ്പര്യം, വിശ്വാസം, വേദപുസ്തക പഠനം, ആരാധനാ ഗീതങ്ങൾ, സുറിയാനി പഠനം എന്നിവ ഉണ്ടായിരിക്കുന്നതാണ്. ഭദ്രാസനത്തിൽ നിന്നും വൈദീകരാകുവാൻ ആഗ്രഹിക്കുന്നവർക്ക് ഈ ക്ലാസ്സുകൾ പ്രയോജനപ്പെടുത്താവുന്നതാണ്. റവ. ഫാ. ബിജു ഈപ്പൻ ക്ലാസ്സ് നയിക്കുന്നതാണ്.

# ഓർത്തഡോക്സ് ക്രൈസ്തവ യുവജനപ്രസ്ഥാനം
# 76-ാമത് അന്തർദേശീയ സമ്മേളനം














പന്തളം :- ഓർത്തഡോക്സ് ക്രൈസ്തവയുവജനപ്രസ്ഥാനം 76-ാമത് അന്തർദേശീയ സമ്മേളനം മെയ് മാസം 23 മുതൽ 26 വരെ പന്തളം എമിനൻസ് പബ്ലിക്ക് സ്ക്കൂളിൽ (മാർ പീലക്സിനോസ് നഗർ) വച്ച് നടന്നു. സഭയിൽ യുവജനപ്രസ്ഥാനത്തിന് ആരംഭം കുറിച്ച പുത്തൻകാവിൽ ഗീവർഗ്ഗീസ് മാർ പീലക്സിനോസ് തിരുമേനിയുടെ നാമധേയത്തിലാണ് സമ്മേളന നഗരി ഒരുങ്ങിയത്. 1935-ൽ യൂത്ത്‌ലീഗ് എന്ന നാമധേയത്തിൽ ആരംഭിച്ച പ്രസ്ഥാനം ഇന്ന് ആഗോളതലത്തിൽ പടർന്നു പന്തലിച്ച ഓർത്തഡോക്സ് സഭയുടെ മുഖ്യധാരാ ആദ്ധ്യാത്മിക പ്രസ്ഥാനങ്ങളിലൊന്നാണ് ഒ. സി. വൈ. എം.

സമ്മേളനത്തിന് മുമ്പായി വിളംബര ഘോഷയാത്ര നടത്തപ്പെട്ടു. 20-ാം തീയതി ഞായറാഴ്ച അഭി. തോമസ് മാർ അത്താനാസിയോസ് തിരുമേനി തെളിച്ച ദീപശിഖാ പ്രയാണം പരുമലയിൽ നിന്നും ഇടവങ്കാട്, ചെങ്ങന്നൂർ ഡിസ്ട്രിക്റ്റുകളുടെ നേതൃത്വത്തിലും, ഉമയാറ്റുകര ഡിസ്ട്രിക്റ്റിന്റെ നേതൃത്വത്തിലുള്ള പതാക ഘോഷയാത്ര മാരാമൺ സെന്റ് മേരീസ് പള്ളിയിൽ നിന്നും അഭി. ഡോ. ജോസഫ് മാർ ദീവന്നാസ്യോസ് തിരുമേനി ഉത്ഘാടനം ചെയ്യുകയും, പുത്തൻകാവ് ഡിസ്ട്രിക്റ്റിന്റെ നേതൃത്വത്തിൽ ഛായാചിത്ര ഘോഷയാത്ര പുത്തൻകാവ് സെന്റ് മേരീസ് ഇടവകയിൽ നിന്ന് ബഥേൽ അരമനയിലേക്കും തുടർന്ന് മൂന്ന് ഘോഷയാത്രകളും കുരമ്പാല സെന്റ് തോമസ് വലിയപള്ളിയിൽ എത്തിച്ചേർന്നു. കൊടിമര ഘോഷയാത്ര കുടശ്ശനാട് സെന്റ് സ്റ്റീഫൻസ് കത്തീഡ്രലിൽ നിന്നാരംഭിച്ച് കുരമ്പാല വലിയപള്ളിയിൽ എത്തിച്ചേർന്നു. തുടർന്ന് എല്ലാ ഘോഷയാത്രകളും സംയുക്തമായി സമ്മേളന നഗരിയിൽ എത്തി.

23-ാം തീയതി 3. p. m. ന് സഭയിലെ വിവിധ ഭദ്രാസനങ്ങളിൽ നിന്നായി പ്രതിനിധികൾ എത്തിച്ചേർന്നതോടുകൂടി സമ്മേളനത്തിന് തുടക്കമായി. 4.30 p. m. ന് പതാക ഉയർത്തി. തുടർന്ന് 5. p. m. ന് ഉദ്ഘാടന സമ്മേളനം സഭയുടെ പരമാദ്ധ്യക്ഷനായ പരിശുദ്ധ ബസ്സേലിയോസ് മാർത്തോമ്മാ പൗലോസ് ദ്വിതീയൻ കാതോലിക്കാ ബാവാ ഉദ്ഘാടനം ചെയ്തു. പൈതൃകങ്ങളെ മുറുകെ പിടിച്ച് സാമൂഹിക മാറ്റങ്ങൾക്ക് യുവാക്കൾ തയ്യാറാകണമെന്ന് പ. കാതോലിക്കാ ബാവാ പറഞ്ഞു. പ്രസ്ഥാനം പ്രസിഡന്റ് അഭിവന്ദ്യ യൂഹാനോൻ മാർ പോളിക്കാർപ്പോസിന്റെ അദ്ധ്യക്ഷതയിൽ കൂടിയ സമ്മേളനത്തിൽ സാഹിത്യകാരി പ്രൊഫ. സാറാ ജോസഫ് ഹരിത കേരള സന്ദേശം നൽകി. പ്രകൃതിയെ സംരക്ഷിച്ചുള്ള ഒരു വികസ

നത്തിന് മാത്രമേ നിലനിൽപ്പ് ഉണ്ടാവുകയുള്ളൂയെന്ന് അവർ പറഞ്ഞു. അഭിവന്ദ്യ തോമസ് മാർ അത്താനാസിയോസ് മെത്രാപ്പോലീത്താ ഏവർക്കും സ്വാഗതം ആശംസിച്ചു. അഭിവന്ദ്യ മെത്രാപ്പോലീത്തന്മാരായ കുറിയാക്കോസ് മാർ ക്ലിമ്മീസ്, സഖറിയാസ് മാർ അന്തോണിയോസ്, പൗലോസ് മാർ പക്കോമിയോസ്,ഡോ. ഗബ്രിയേൽ മാർ ഗ്രീഗോറിയോസ്, അസ്സോസിയേഷൻ സെക്രട്ടറി ഡോ. ജോർജ്ജ് ജോസഫ്, ജനറൽ സെക്രട്ടറി ഫാദർ സ്റ്റീഫൻ വർഗ്ഗീസ് , ജനറൽ കൺവീനർ ഫാദർ മാത്യു വർഗ്ഗീസ്, ഫാദർ വർഗ്ഗീസ് വർഗ്ഗീസ് മീനടം, ഫാദർ ജേക്കബ് മാത്യു ചന്ദ്രത്തിൽ ശ്രീ. പി. എം. ജോസ് എന്നിവർ പ്രസംഗിച്ചു. സമ്മേളനത്തിന് മുന്നോടിയായി നടന്ന വർണ്ണാഭമായ ഘോഷയാത്രയ്ക്ക് ഫാ. തോമസ് അമയിൽ, ഫാ. ഏബ്രഹാം കോശി, ഫാ. ജോസഫ് കുര്യാക്കോസ്, ഫാ. രാജൻ വർഗ്ഗീസ്, ഫാ. കോരുത് ചെറിയാൻ, സജി പട്ടരുമഠം, ബിജു മാത്യു, സി.കെ. റജി, ജോബിൻ കെ. ജോർജ്ജ് എന്നിവർ നേതൃത്വം നൽകി.

സമ്മേളനത്തിലെ വിവിധ ദിവസങ്ങളിലായി അഭിവന്ദ്യ യൂഹാനോൻ മാർ പോളിക്കാർപ്പോസ്, ഫാദർ ബിജു തോമസ്, ഫാദർ ഡോ. ജേക്കബ് കുര്യൻ (പ്രിൻസിപ്പാൾ, വൈദീക സെമിനാരി കോട്ടയം), ശ്രീ. സി.പി.ജോൺ (പ്ലാനിംഗ് ബോർഡ് അംഗം), അഡ്വ. എസ്. ജിതേഷ് (കാർട്ടൂണിസ്റ്റ്), അഭിവന്ദ്യ ഡോ. മാത്യൂസ് മാർ തിമോത്തിയോസ് മെത്രാപ്പോലീത്താ, ശ്രീമതി ജിജി ജോൺസൺ, അഭിവന്ദ്യഡോ. സഖറിയാസ് മാർ അപ്രേം മെത്രാപ്പോലീത്താ, ശ്രീമതി വീണാ ജോർജ്ജ്, ഫാദർ തോമസ് വർഗ്ഗീസ് അമയിൽ, ഫാദർ ഷിബു വർഗ്ഗീസ് എന്നിവർ ക്ലാസുകൾക്ക് നേതൃത്വം നൽകി.

26-ാം തീയതി നടന്ന സമാപന സമ്മേളനത്തിൽ അഭി. തോമസ് മാർ അത്താനാസിയോസ് മെത്രാപ്പോലീത്താ അദ്ധ്യക്ഷം വഹിച്ചു. പ്രസ്ഥാനം പ്രസിഡന്റ് യൂഹാനോൻ മാർ പോളിക്കാർപ്പോസ് മെത്രാപ്പോലീത്താ സമാപന സന്ദേശം നൽകി. യുവാക്കളെ നേരല്ലാത്ത വഴിയിലൂടെ പറഞ്ഞുവിട്ട് കൈപൊള്ളുന്ന ഒരു സമൂഹത്തിലാണ് നാം ഇന്ന് ജീവിക്കുന്നതെന്നും നന്മയിൽ നിന്ന് അകന്ന് തിന്മയുടെ വഴി തിരഞ്ഞെടുക്കുവാൻ പരിശീലിപ്പിക്കുന്ന എല്ലാ പ്രവണതകളെയും തിരിച്ചറിയുവാൻ യുവതലമുറ സജ്ജരാകണം. നമ്മൾ വഹിക്കുന്ന സ്ഥാനങ്ങളിലും ചുമതലകളിലും സമൂഹത്തിനോ നാടിനോ ഭാരമാകാത്ത രീതിയിൽ ജീവിക്കണമെന്നും അഭിവന്ദ്യ മെത്രാപ്പോലീത്താ പറഞ്ഞു. നിലയ്ക്കൽ ഭദ്രാസനാധിപൻ അഭിവന്ദ്യ ജോഷ്വാ മാർ നിക്കോദിമോസ് മെത്രാപ്പോലീത്താ, ശ്രീ. ആന്റോ ആന്റണി എം. പി., ഫാദർ ജേക്കബ് മാത്യു, ഫാ.സ്റ്റീഫൻ വർഗ്ഗീസ്, ഫാ. ജോസഫ് കുര്യാക്കോസ്, ഉമ്മൻ ജോൺ, ശ്രീ. സജി പട്ടരുമഠം, ശ്രീ. ബിജു മാത്യു, ( എന്നിവർ പ്രസംഗിച്ചു.

രാവിലെ നടന്ന വി. കുർബ്ബാനയ്ക്ക് പ്രസ്ഥാനം പ്രസിഡന്റ് അഭിവന്ദ്യ യൂഹാനോൻ മാർ പോളിക്കാർപ്പോസ് മെത്രാപ്പോലീത്താ കാർമ്മികത്വം വഹിച്ചു. ഭാരതത്തിന് അകത്തും പുറത്തും നിന്നുമായി 600-ഓളം പ്രതിനിധികൾ പങ്കെടുത്തു. വിവിധ കേന്ദ്ര കലാമത്സരങ്ങളിൽ വിജയികളായവർക്ക് സമ്മാനങ്ങൾ വിതരണം ചെയ്തു. ഗാനങ്ങൾക്ക് ഒ. സി. വൈ. എം. ഭദ്രാസന ഗായക സംഘം നേതൃത്വം നൽകി. സമ്മേളന സ്മരണ നിലനിർത്തിക്കൊണ്ട് സുവനീറും, ഡയറക്ടറിയും പ്രകാശനം ചെയ്തു.

## വൃക്ഷതൈ വിതരണം

ഓതറ:- ഓതറ സെന്റ് മേരീസ് ഓർത്തഡോക്സ് ഇടവകയിലെ മാർ ഗ്രീഗോറിയോസ് യുവജന പ്രസ്ഥാനത്തിന്റെ നേതൃത്വത്തിൽ ലോക പരിസ്ഥിതി ദിനത്തോടനുബന്ധിച്ച് ഇടവകയിലെ എല്ലാ ഭവനങ്ങൾക്കും വൃക്ഷതൈ വിതരണം ചെയ്യുകയുണ്ടായി. കൂടാതെ പ്രസ്ഥാനത്തിന്റെ നേതൃത്വത്തിൽ സെന്റ് മേരീസ് യു.പി. സ്കൂൾ, കോഴിമല, ലിറ്റിൻ ഫ്ളവർ യു.പി. സ്കൂൾ, വെസ്റ്റ് ഓതറ എന്നീ വിദ്യാലയങ്ങളിലെ 35 കുട്ടികൾക്കായി പഠനകിറ്റ് വിതരണം നടത്തി. സ്കൂൾ ബാഗ്, നോട്ടുബുക്കുകൾ എന്നിവ അടങ്ങുന്ന സ്കൂൾ പഠന കിറ്റ് വിതരണം ചെയ്തു. ഒ.സി.വൈ.എം. കേന്ദ്ര ജനറൽ സെക്രട്ടറിയും, ഇടവകയുടെ സഹവികാരിയുമായ ഫാ. സ്റ്റീഫൻ വർഗ്ഗീസ്, പ്രസ്ഥാനം വൈസ് പ്രസിഡന്റുമാർ റെനി സൂസൻ, അജയ് ജോസ്, അനു ചക്കാലയിൽ, റ്റിജോ മത്തായി, ജിനു ഫിലിപ്പോസ്, അനീഷ് ചക്കാലയിൽ എന്നിവർ നേതൃത്വം നൽകി.

## ദിവ്യബോധനം സെമിനാർ

ദിവ്യബോധനം POCE, DOCE സെമിനാർ ജൂലൈ 14-ാം തീയതി ശനിയാഴ്ച 10 മണിക്ക് ബഥേൽ അരമനയിൽ നടത്തപ്പെടും. ക്രിസ്തീയ ആരാധന, സഭയും കൂദാശകളും എന്ന വിഷയങ്ങളെ ആസ്പദമാക്കി ഫാ. ജേക്കബ് ചെറിയാൻ ക്ലാസ്സെടുക്കും.

## വിദ്യാജ്യോതിയും പഠനോപകരണ വിതരണവും നടത്തി

പേരിശ്ശേരി ഈസ്റ്റ് മാർ ഗ്രീഗോറിയോസ് ഓർത്തഡോക്സ് പള്ളിയിൽ വിദ്യാർത്ഥികൾക്കായി വിദ്യാജ്യോതി പരിപാടി നടത്തപ്പെട്ടു. മെയ് 27-ാം തീയതി ഞായറാഴ്ച വി. കുർബ്ബാനയ്ക്ക് ശേഷം പന്തളം MERC, Finishing School ലെ ചീഫ് സ്മാർട്ട്നസ് ട്രെയിനർ ശ്രീ. വി. അജികുമാർ ക്ലാസ്സുകൾക്ക് നേതൃത്വം നൽകി.

02-06-2012 ശനിയാഴ്ച ഇടവകയിലെ അർഹരായ 15 സ്കൂൾ കുട്ടികൾക്ക് പഠനോപകരണങ്ങൾ അടങ്ങിയ സ്കൂൾ കിറ്റ് വിതരണം ചെയ്തു.

# ശാഠ്യമരുത് കാത്തിരിക്കുക

സ്നേഹമുള്ള കൂട്ടുകാരെ,

കൊച്ചുകുട്ടികൾ പലപ്പോഴും ശാഠ്യം പിടിക്കാറുണ്ട്. ചോദിക്കുന്നതെന്തും ഉടൻ ലഭിക്കണമെന്ന് ആഗ്രഹിക്കുന്നു. ലഭിച്ചില്ലെങ്കിൽ കരഞ്ഞു മുറവിളി കൂട്ടാറുണ്ട്. എന്നാൽ അവരുടെ ആവശ്യമെന്തെന്നു മനസ്സിലാക്കുന്ന മാതാപിതാക്കൾ നല്ലതും തീയതും തിരിച്ചറിഞ്ഞ് അവർക്ക് ആവശ്യമുള്ളതുമാത്രം നൽകുകയാണ് പതിവ്. എന്തുകൊണ്ട് ചില കാര്യങ്ങൾ ലഭിക്കുന്നില്ല; എന്തുകൊണ്ട് ചില കാര്യങ്ങൾ ലഭിക്കുവാൻ വൈകുന്നു. ഇവ ചിന്തിച്ചറിയുവാനുള്ള വിവേകം അവർക്കില്ലല്ലോ. അവർ വിചാരിക്കുന്നത് മാതാപിതാക്കൾ സ്നേഹിക്കുന്നില്ല എന്നാണ്.

ഇതുപോലെ മുതിർന്നവരും പക്വത യാർന്നുവരുമെന്ന് അവകാശപ്പെടുന്നവരായവരും പെരുമാറാറുണ്ട്. പല കാര്യങ്ങൾക്കുവേണ്ടിയും ഈശ്വരനോട് അപേക്ഷിക്കും. പ്രതീക്ഷയോടെ പ്രാർത്ഥിക്കും. പക്ഷെ ഉടൻ ഉത്തരം ലഭിച്ചില്ലെങ്കിൽ അവർ അസ്വസ്ഥരാകുമെന്നു മാത്രമല്ല ദൈവത്തിന് അവരോടുള്ള സ്നേഹത്തെപ്പറ്റി സംശയാലുക്കളാവുകയും ചെയ്യുന്നു.

നമ്മുടെ പ്രാർത്ഥനയും ആഗ്രഹവും എല്ലാം ദൈവം കേൾക്കുന്നുണ്ട്, ചില കാര്യങ്ങൾ അനുഭവപൂർവ്വം പരിഗണിക്കാറുണ്ട്. ചിലതു ലഭിക്കുവാൻ താമസിക്കുന്നു. മറ്റു ചിലതു ലഭിക്കാറേയില്ല.

നമ്മുടെ ആവശ്യത്തെക്കുറിച്ചും അവസ്ഥയെക്കുറിച്ചും നമ്മെക്കാൾ അധികമായി അറിയുന്നവനായ ദൈവം നമുക്ക് പ്രയോജനമില്ലാത്തവ നിഷേധിച്ചു എന്നു വരാം. അല്ലെങ്കിൽ കൂടുതൽ പ്രയോജനപ്രദമാംവിധത്തിൽ ഭാവിയിലേക്ക് നീട്ടി വക്കുന്നു. ദൈവത്തിന്റെ പ്രവർത്തി എപ്പോഴും യഥാസമയത്താണ്. ഒന്നും അസമയത്ത് ആയിപ്പോകാറില്ല.

"God is never too late nor too early"

ദൈവം ഒരിക്കലും വൈകിപ്പോകയില്ല., നേരത്തെ ആവുകയുമില്ല. വൈകിപ്പോകുന്നവ നിഷേധിക്കപ്പെടുകയുമില്ല. അതിനായി കാത്തിരിക്കുന്നതാണ് നല്ലത്. പക്വതയുടെ ലക്ഷണമാണ് കടമയും കാത്തിരിക്കുവാനുള്ള സന്നദ്ധതയും. അതു ജീവിതത്തിന്റെ മറ്റെല്ലാ കാര്യങ്ങളിലുമെന്നപോലെ പ്രസ്താവനയിലും പ്രകടമാക്കേണ്ടതാണ്. ദൈവത്തിലുള്ള വിശ്വാസമാണ് അതിന്റെ അടിസ്ഥാനം. പ്രകൃതിയിലെ എല്ലാ കാര്യങ്ങളും കൃത്യമായി സംഭവിക്കുന്നുണ്ടല്ലോ. അതിനു സംശയമില്ലാത്തതുപോലെ ദൈവം നമുക്കുവേണ്ടി കരുതുന്നു എന്ന കാര്യത്തിലും വിശ്വാസം വേണം.

**കൂട്ടുകാരെ,**

പുതിയ സ്കൂൾ വർഷം ആരംഭിച്ചു കഴിഞ്ഞു. ദൈവത്തിൽ പൂർണ്ണമായി വിശ്വസിക്കുക. എല്ലാം തിരുസന്നിധിയിൽ സമർപ്പിക്കുക.

വിശ്വാസത്തോടെ, പ്രതീക്ഷയോടെ മറുപടിക്കായി കാത്തിരിക്കുക. നിങ്ങളുടെ ചുമതലകൾ കൃത്യമായി നിർവ്വഹിക്കുക. നിശ്ചയമായും വിജയം നിങ്ങളുടേതാണ്.

ദൈവം അനുഗ്രഹിക്കട്ടെ,

വിജയാശംസകളോടെ...

**ആനിചേച്ചി**

# മർത്ത്മറിയം സമാജം 2012 ലെ പ്രവർത്തന പദ്ധതികൾ

മലങ്കര ഓർത്തഡോക്സ് സുറിയാനി സഭയുടെ ആത്മീയ സംഘടനകളിൽ ഏറ്റവും ധന്യമായ ഒരു പ്രസ്ഥാനമാണ് മർത്ത് മറിയം സമാജം. ദൈവത്തിന്റെ പരിപാലനവും പരിശുദ്ധ ദൈവമാതാവിന്റെ മദ്ധ്യസ്ഥതയും ഈ പ്രസ്ഥാനത്തെ അഷ്ടപതിറ്റാണ്ടുകളിലധികം നയിച്ചവരുടെ പ്രാർത്ഥനയും പ്രവർത്തനവും പുതിയ കാലഘട്ടത്തെ ക്രിയോന്മുഖമാക്കുവാൻ പ്രേരിപ്പിക്കുന്നു.

കെ. എം. കൊച്ചന്നാമ്മ (സിസ്റ്റർ ഹന്ന)യുടെ പ്രാർത്ഥനയും പ്രവർത്തനവും ആലീസ് മാണിയുടെ അക്ഷീണമായ പ്രയത്നവും, ശ്രീമതി അക്കാമ്മ പോളിന്റെ നേതൃത്വവും അഖില മലങ്കര മർത്ത് മറിയം സമാജത്തെ ആഗോള പ്രസ്ഥാനമായി വളർത്തുന്നതിന് സാധിച്ചു. അഷ്ട ദശതി കാലഘട്ടത്തിൽ നേതൃത്വം നൽകിയ അഭിവന്ദ്യ ഡോ. സഖറിയാസ് മാർ തെയോഫിലോസ് തിരുമേനിയുടെ പരിശ്രമം മലങ്കരയുടെ സ്ത്രീകൾക്ക് മറക്കാനാകില്ല. നേതൃത്വം നൽകിക്കൊണ്ടിരിക്കുന്ന പ. ബാവാ തിരുമേനിയോടും അഭിവന്ദ്യ പിതാക്കന്മാരെയും, ബഹുമാന്യരായ വൈദീകരെയും നന്ദിയോടെ സ്മരിക്കുന്നു. പ്രസിഡന്റ് അഭിവന്ദ്യ യൂഹാനോൻ മാർ തേവോദോറോസ് തിരുമേനിയുടെയും, വൈസ് പ്രസിഡന്റ് ഫാദർ മാത്യു വർഗ്ഗീസിന്റെയും നേതൃത്വത്തിൽ MOMS/ Navajyothi MOMS പ്രസ്ഥാനത്തിന്റെ ആപ്തവാക്യം അർത്ഥവത്താക്കുവാൻ പ്രാർത്ഥനാപൂർവ്വം ശ്രമിക്കുന്നു. മെയ് 15, 16 തീയതികളിൽ പത്തിച്ചിറ സെന്റ് ജോൺസ് പള്ളിയിൽ വച്ചു നടത്തിയ നേതൃത്വ പരിശീലനം, നേതൃത്വ നൽവരത്തിന്റെ ദിശാബോധം വളർത്തുവാൻ സഹായിച്ചു.

ജൂൺ, ജൂലൈ, ഓഗസ്റ്റ് മാസങ്ങളിൽ ഓരോ യൂണിറ്റിലും സ്ത്രീകൾ ഭവനസന്ദർശനം നടത്തി. സഭാംഗങ്ങളായ സ്ത്രീകളുടെ വിവരങ്ങൾ ശേഖരിക്കുന്നതിനുള്ള ചോദ്യാവലി പൂരിപ്പിക്കുകയും കവർശേഖരണം നടത്തുകയും ചെയ്യുന്നതിൽ പ്രത്യേകം ശ്രദ്ധിക്കണം. തിരുവചനം കൂടുതൽ ശ്രദ്ധാപൂർവ്വം പഠിക്കുന്നതിനായി ജൂലൈ 15 മുതൽ ഓഗസ്റ്റ് 15 വരെ ബൈബിൾ മാസാചരണം മുൻ വർഷത്തേപ്പോലെ നടത്തണം. ഓഗസ്റ്റ് 8 മുതൽ 15 വരെ വനിതാവാരമായി ആചരിക്കേണ്ടതും, അതാതു പള്ളികളിൽ ബാനർ കെട്ടേണ്ടതുമാണ്. ധ്യാനം നടത്തുകയും ആശുപത്രി, അനാഥാലയം, വൃദ്ധസദനം ഇവയിലേതെങ്കിലും സന്ദർശിച്ച് പ്രാർത്ഥിച്ച് സഹായം എത്തിക്കേണ്ടതുമാണ്. പച്ചക്കറികൃഷി ആരംഭിക്കണം. ചോദ്യാവലിയുടെ യൂണിറ്റുതല കണക്ക് സെപ്റ്റംബർ 15 നകം ഗ്രൂപ്പ് സെക്രട്ടറിമാർക്കും, സെപ്റ്റംബർ 30 നകം ഭദ്രാസന സെക്രട്ടറിമാർക്കും ഒക്ടോബർ 10 നകം കേന്ദ്ര ഓഫീസിലും എത്തിക്കേണ്ടതാണ്.

ഓരോ ഭദ്രാസനവും "പ്രാർത്ഥന തണൽ" ആരംഭിക്കണം. ദിവസത്തിൽ ഏതെങ്കിലും ഒരു സമയം കണ്ടെത്തി അതിൽ പേരു രജിസ്റ്റർ ചെയ്ത എല്ലാവരും ആ സമയത്ത് തന്നെ പ്രത്യേകമായി ഒരുമനപ്പെട്ട് പ്രാർത്ഥിക്കേണ്ടതാണ്. ഹോസ്റ്റൽ നിർമ്മാണം ഉടനെ ആരംഭിക്കേണ്ടതുകൊണ്ട് കവർപിരിവും എല്ലാ ഭവനങ്ങളിൽ നിന്നും ശേഖരിച്ച് ഭദ്രാസന തലത്തിലെ ഫണ്ടുശേഖരണത്തിന്റെ 40% കേന്ദ്രത്തിലെത്തിക്കണം. സമാജത്തിന്റെ ഭരണഘടനയിൽ മാറ്റങ്ങൾ വരുത്തുന്നതിനെക്കുറിച്ച് പഠിക്കുവാൻ സബ് കമ്മറ്റിയെ നിശ്ചയിച്ചു. ഭരണഘടന ഇംഗ്ലീഷിലും അനിവാര്യമാണ്.

സുൽത്താൻ ബത്തേരിയിൽ വച്ച് ഒക്ടോബർ 25, 26, 27 തീയതികളിൽ നടക്കുന്ന വാർഷിക കോൺഫറൻസിൽ സമാജത്തിന്റെ പ്രസിദ്ധീകരണം ആദ്യലക്കം പ്രസിദ്ധീകരിക്കുന്നതാണ്. മാസികയുടെ പേര് നിർദ്ദേശിക്കുവാൻ മത്സരം നടത്തുന്നതും, അതിൽ വിജയിയാകുന്നവർക്ക് സമ്മാനം നൽകുന്നതായിരിക്കും.

നവജ്യോതി മോംസിലൂടെ മലങ്കര ഓർത്തഡോക്സ് സഭയുടെ എല്ലാ ഭവനങ്ങളിലും ഹരിത വിപ്ലവം നടത്തേണ്ടതാണ്. കേന്ദ്ര ഓഫീസിലും നവജ്യോതി സ്ററാൾ പ്രവർത്തിക്കുന്നുണ്ട്.

എല്ലാ പ്രവർത്തനങ്ങളും അർത്ഥവത്താക്കുവാൻ ഒരുമനപ്പെട്ട് പ്രാർത്ഥിക്കുക, നല്ല സമീപനത്തോടെ സമയം ചിലവിട്ടുകൊണ്ട് സഹകരണത്തോടെ പ്രവർത്തിക്കുക. പ. ദൈവമാതാവിന്റെ മദ്ധ്യസ്ഥതയും മാതൃകയും പ്രസ്ഥാനത്തെ നയിക്കുവാനും അംഗങ്ങളെ പ്രകാശമുള്ളവരാക്കുവാനും ദൈവസന്നിധിയിൽ വിനയാന്വിതരാകാം.

**പ്രൊഫ. മേരി മാത്യു** (ജനറൽ സെക്രട്ടറി)




സംബന്ധിച്ചുള്ള വിജ്ഞാപനം പ്രഥമ അദ്ധ്യാപകർക്ക് ലഭിച്ചിട്ടുള്ളതാണ്. ഓരോ വിഷയത്തിനും പ്രത്യേകം കോച്ചിംഗ് കൊടുത്ത് പ്രോത്സാഹിപ്പിക്കുവാൻ തക്കവണ്ണം ഓരോന്നിനും അഭിരുചിയുള്ളവരെ കണ്ടെത്തി പഠിപ്പിക്കുകയോ ചെയ്യുവാൻ ശ്രദ്ധിക്കണം.

**കവർ കളക്ഷൻ**

സൺഡേസ്കൂൾ ദിനമായി മെയ് 20-ാം തീയതി ആഘോഷിക്കുകയുണ്ടായി. അന്നത്തെ ഇടവകയിലെ സ്തോത്രക്കാഴ്ചയും കുട്ടികളിൽ നിന്നും അഭ്യുദയകാംക്ഷികളിൽ നിന്നും പിരിച്ചെടുക്കുന്ന കവർ കാണിക്കയുമാണ് സൺഡേസ്കൂളിന്റെ ഏകവരുമാനം. ആയതിനാൽ എല്ലാവരുടെയും സഹകരണം പ്രത്യേകമായി ഈ സംരംഭത്തിന്റെ വിജയത്തിനായി ഉണ്ടാകുവാൻ ശ്രദ്ധിക്കുക.

**സൺഡേസ്കൂൾ വാർഷിക പൊതുയോഗം**

2012 ജൂൺ മാസം 30-ാം തീയതി ശനിയാഴ്ച രാവിലെ 10 മണിക്ക് ബഥേൽ അരമനയിൽ വച്ച് ഭദ്രാസന മെത്രാപ്പോലീത്താ അഭിവന്ദ്യ തോമസ് മാർ അത്താനാസിയോസ് തിരുമേനിയുടെ അദ്ധ്യക്ഷതയിൽ വാർഷിക പൊതുയോഗം നടത്തപ്പെടുന്നതാണ്. എല്ലാ ഡിസ്ട്രിക്ട് പ്രഥമ അദ്ധ്യാപകരും പൊതുയോഗത്തിൽ സംബന്ധിച്ച് ഏറ്റവും വിജയപ്രദമാക്കണമെന്ന് അറിയിക്കുന്നു. വാർഷിക റിപ്പോർട്ട് എല്ലാവർക്കും നിശ്ചിത സമയത്തിനകം ലഭിക്കത്തക്കവണ്ണം അയച്ചുതരുന്നതായിരിക്കും. കിട്ടാത്തവർ ഡയറക്ടറുമായി ബന്ധപ്പെടേണ്ടതാണ്.

2012 ലെ ട്രോഫികൾ കഴിഞ്ഞവർഷം കരസ്ഥമാക്കിയവരും കണക്കുകൾ സംബന്ധിച്ച് ചോദ്യങ്ങൾ അയച്ചുതരുന്നവരും എസ്സ്.എസ്സ്.എൽ.സി./ +2 / കേരള / സി.ബി.എസ്സ്.സി. തുടങ്ങിയവയിൽ ഏറ്റവും കൂടുതൽ മാർക്ക് വാങ്ങിയ സൺഡേസ്കൂളിൽ പഠിക്കുന്ന കുഞ്ഞുങ്ങൾ അവരുടെ മാർക്ക് ലിസ്റ്റിന്റെ കോപ്പി അറ്റസ്റ്റ് ചെയ്തത് വികാരിയുടെയും പ്രഥമ അദ്ധ്യാപകരുടെയും ഒപ്പോടുകൂടി ജൂൺ 25-ാം തീയതിക്കു മുമ്പായി ഡയറക്ടർക്ക് ലഭിക്കത്തക്കവണ്ണം എത്തിക്കേണ്ടതാണ്. ഉന്നതവിജയം നേടിയ എല്ലാ സൺഡേസ്കൂൾ വിദ്യാർത്ഥി-വിദ്യാർത്ഥിനികളെയും പ്രത്യേകം അനുമോദിക്കുന്നു. ഭാവി ദൈവകരങ്ങളിൽ സമർപ്പിക്കാം. മുന്നോട്ടുള്ള ഗമനം മടുത്തു പോകാതെ ഉത്സുകരാകാൻ പ്രവർത്തിക്കാം - പ്രാർത്ഥിക്കാം.

**സഹപാഠ്യമത്സരങ്ങൾ**

എല്ലാ യൂണിറ്റിലും സഹപാഠ്യമത്സരങ്ങളെ

**അർദ്ധവാർഷിക പരീക്ഷ**

ജൂലൈ 15-ാം തീയതി ഞായറാഴ്ച അർദ്ധവാർഷിക പരീക്ഷയാണ്. സശ്രദ്ധം എല്ലാവരേയും കാര്യക്ഷമമായി പരീക്ഷ എഴുതുവാൻ പ്രോത്സാഹിപ്പിക്കേണം. അർദ്ധവാർഷിക പരീക്ഷയിൽ പങ്കെടുക്കാത്ത കുട്ടികളെ വാർഷിക പരീക്ഷയിൽ പങ്കെടുക്കുവാൻ അനുവദിക്കരുത്.

**അനുശോചനം**

സൺഡേസ്കൂൾ അദ്ധ്യാപകരായി സജീവമായി പ്രവർത്തിച്ച് കർത്തൃസന്നിധിയിൽ ചേർക്കപ്പെട്ട ശ്രീമതി ഏലിയാമ്മ തങ്കച്ചൻ (സെന്റ് ജോർജ്ജ് കല്ലുങ്കൽ), ശ്രീമതി മേരിക്കുട്ടി ഗീവർഗ്ഗീസ് (സെന്റ് സ്റ്റീഫൻസ്, കുടശ്ശനാട് സെന്റർ), ശ്രീ. ഇ.വി. ജോൺ (സെന്റ് ജോർജ്ജ്, പൂഴിക്കാട്), ശ്രീമതി സൂസമ്മ ഏബ്രഹാം (മാർ ഗ്രീഗോറിയോസ്, നീർവിളാകം), ഒന്നാം ക്ലാസ്സ് വിദ്യാർത്ഥിനി കുമാരി നിയ ബിജു (എം.ജി.എം. നീർവിളാകം) എന്നിവരുടെ നിര്യാണത്തിൽ സൺഡേസ്കൂൾ പ്രസ്ഥാനം, കുടുംബാംഗങ്ങളുടെ ദുഃഖത്തിൽ പങ്കുചേരുകയും സൺഡേ സ്കൂൾ പ്രവർത്തകരുടെ പ്രാർത്ഥനാ നിർഭരമായ അനുശോചനം അറിയിക്കുകയും ചെയ്യുന്നു.

കൗൺസിലിനുവേണ്ടി,

**ഡയറക്ടർ ജി. വർഗ്ഗീസ് കാവുംപുറം**

## ഷഷ്ഠിപൂർത്തി ആഘോഷിച്ചു

ഫാ. തോമസ് തേക്കിലിന്റെ ഷഷ്ഠിപൂർത്തി 2012 മെയ് 10 ന് കല്ലുങ്കൽ സെന്റ് ഇഗ്നേഷ്യസ് പള്ളിയിൽ ആഘോഷിച്ചു.



വികാരി ഫാദർ. സഖറിയാ പനയ്ക്കാമറ്റത്തിന്റെ അദ്ധ്യക്ഷതയിൽ കൂടിയ യോഗത്തിൽ ഫാദർ ബിജു. പി. തോമസ്, തോമസ് തുണ്ടിയിൽ, ശ്രീമതി. പൊന്നമ്മ ഫിലിപ്പ്, ജീനാ സൂസൻ തേക്കിൽ എന്നിവർ ആശംസ നേർന്നു. ഇടവക ജനങ്ങളും കുടുംബാംഗങ്ങളും സംബന്ധിച്ചു. മലങ്കര സഭാ മാനേജിംഗ് കമ്മറ്റി, പരുമല കൗൺസിൽ, നെടുമ്പ്രം വൈ.എം.സി.എ. പ്രസിഡന്റ്, ബൈബിൾ സൊസൈറ്റി, കേരളാ ഓക്സിലറി എക്സിക്യൂട്ടീവ് മെമ്പർ, കല്ലിശ്ശേരി ബ്രാഞ്ച് പ്രസിഡന്റ്, ഉമയാറ്റുകര സെന്റ് തോമസ് ഓർത്തഡോക്സ് വലിയപള്ളി വികാരി എന്നീ നിലകളിൽ പ്രവർത്തിക്കുന്നു.

---

കൽക്കട്ട ഭദ്രാസന വൈദീക സെക്രട്ടറിയായി തിരഞ്ഞെടുക്കപ്പെട്ട ഫാ. സഞ്ചു ജോൺ കോട്ടുമലയിൽ. ബഹു. അച്ചൻ കോടുകുളഞ്ഞി പ്രകാശഗിരി സെന്റ് മേരീസ് ഓർത്തഡോക്സ് പള്ളി ഇടവകാംഗവും ശ്രീമതി ഏലിയാമ്മ ജോണിന്റെയും പരേതനായ ശ്രീ. കെ. ജെ. ജോണിന്റെയും പുത്രനാണ്. ഇപ്പോൾ റായ്പൂർ സെന്റ് മേരീസ് ഓർത്തഡോക്സ് പള്ളി വികാരിയും റായ്പൂർ എം.ജി.എം. ഹയർ സെക്കണ്ടറി സ്കൂൾ വൈസ് പ്രസിഡന്റും, അഡ്മിനിസ്ട്രേറ്റീവുമായി സേവനം ചെയ്യുന്നു.



---

## സ്ഥാനമേറ്റു

അഹമ്മദാബാദ് ഭദ്രാസന സെക്രട്ടറിയായി സ്ഥാനമേറ്റ റവ. ഫാ. ജേക്കബ് മാത്യു. തോട്ടപ്പുഴ മാർ ഗ്രീഗോറിയോസ് ഇടവകാംഗമാണ്. ഭാവ്നഗർ സെന്റ് തോമസ്, ബറൂച്ച് സെന്റ് ജോർജ്ജ് എന്നീ പള്ളികളുടെ വികാരിയും ബറോഡ മാർ ഗ്രീഗോറിയോസ് വലിയപള്ളിയുടെ അസ്സി. വികാരിയുമാണ്. കൂടാതെ ബറോഡ എം. ജി. എം. സ്ക്കൂൾ പ്രിൻസിപ്പലായും സേവനം അനുഷ്ഠിക്കുന്നു. 1999 മുതൽ ഗുജറാത്തിലെ വിവിധ ദേവാലയങ്ങളിലും, സ്ക്കൂളുകളിലും സേവനം അനുഷ്ഠിച്ചു വരുന്നു.



## കുടുംബസംഗമം



നിരണം : മലങ്കര സഭയുടെ നീതിക്കുവേണ്ടിയുള്ള പോരാട്ടത്തിൽ സത്യത്തിനും നീതിക്കും എതിരെയുള്ള പ്രവർത്തനങ്ങൾ അധികാരികൾ നടത്തുന്നതുമൂലം സഭയ്ക്ക് നീതി ലഭിക്കുന്നില്ലെന്ന് ഓർത്തഡോക്സ് സഭാ കണ്ടനാട് ഈസ്റ്റ് ഭദ്രാസനാധിപൻ ഡോ. തോമസ് മാർ അത്തനാസിയോസ് മെത്രാപ്പോലീത്ത പ്രസ്താവിച്ചു. മാർത്തോമൻ ഫൗണ്ടേഷൻ കുടുംബസംഗമം നിരണത്ത് ഉദ്ഘാടനം ചെയ്യുകയായിരുന്നു അദ്ദേഹം. ഓർത്തഡോക്സ് സഭാ വൈദിക ട്രസ്റ്റി ഫാ. ഡോ. ജോൺസ് ഏബ്രഹാം കോനാട്ട് മുഖ്യപ്രഭാഷണം നടത്തി. നിരണം വലിയപള്ളി വികാരി ഫാ. വർഗ്ഗീസ് ജോർജ്ജ് അദ്ധ്യക്ഷനായിരുന്നു. ജോസഫ് എം. പുതുശ്ശേരി എക്സ് എം.എൽ.എ., ജേക്കബ് തോമസ് അരികുപുറം, ഫാ. സഖറിയ പനയ്ക്കാമറ്റം, ഫാദർ ജോമോൻ ചെറിയാൻ, ഫാ. ജോർജ്ജ് വർഗ്ഗീസ്, വി.റ്റി. ചാക്കോ മാസ്റ്റർ, ഡീക്കൻ ജയിൻ, എം. ബഞ്ചമിൻ നൈനാൻ, ജോർജ്ജ് തോമസ്, സുമ ചെറിയാൻ, സെലിൻ ജോസഫ്, അലക്സ് എബി വർഗീസ് എന്നിവർ പ്രസംഗിച്ചു.

REG. R.N. 44684/87 BETHEL PATRIKA REGISTERED KL/TLA/71/2012-2014
License No: KL/TLA/WPP/154/2012-2014 Posted at RMS Thiruvalla on 16th & 17th of every month

# 40-ാം ചരമദിനം
## (17-06-2012)

ഈ മൺകൂടാരം ഇവിടെ വച്ചിരിക്കുന്നു.
ആത്മാവ് നക്ഷത്രഗോളങ്ങൾക്കപ്പുറം
കർത്താവിനെ എതിരേല്പാൻ
മേഘങ്ങളിലേക്ക് എടുത്തിരിക്കുന്നു.



# KUNJOONJAMMA VARUGHESE (73)

## W/o. Hon. Capt. (Rtd.) K.M. Geevarughese Pulimoottil

*Sorrowing Family*

Children
**Fr. Mathew Varghese**
**Elizabeth Samuel**
**Taji Thomas**

In laws
**Susmitha Mathew**
**Lt. Col. Samuel Kurian (Rtd)**
**Thomas M.P.**

Grand Children
**Jinsu, Shinsu, Ansu,**
**Jinu, Rohit**
**Renju, Ponnu**

Printed and Published by H.G. Thomas Mar Athanasios Printed at TARA/CGNR, Phone: 0479-2452566 for Philips Printers Chengannur. Chief Editor Fr. Abraham Koshy Kunnumpurathu